

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 32 THE ONLINE OFFICIAL NEWS BULLETTIN 2020 September 05

തേജസ്കരണകാലം | SEASON OF TRANSFIGURATION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 6 ♪5 | 7 ♪1 | 8 ♪1 | 9 ♪1 | 10 ♪5 | 11 ♪1 | 12 ♪5 |
| 4th Sunday after Shunoyo | | Mawlodeh d yeldas Aloho ✠Feast of the Birth of St. Mary - the Mother of God | Comme. of St. Mary's Parents - Yuyakim and Hanna | | | |




## പ. കാതോലിക്കാ ബാവായുടെ 74-ാം ജന്മദിനം ആഘോഷിച്ചു

പ. കാതോലിക്കാ ബാവായുടെ 74-ാം ജന്മദിനം പരുമല സെമിനാരിയിൽ ലളിതമായ ചടങ്ങുകളോടെ ആഘോഷിച്ചു. രാവിലെ വിശുദ്ധ കുർബ്ബാനയ്ക്ക് പ. കാതോലിക്കാ ബാവ മുഖ്യകാർമികത്വം വഹിച്ചു. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ പിതാക്കന്മാരും സഹകാർമികത്വം വഹിച്ചു. സഭയുടെ വളർച്ചയും ജീവനുമാണ് തനിക്ക് പരമ പ്രധാനമെന്ന് പ. കാതോലിക്കാ ബാവ പറഞ്ഞു. ഗീവർഗീസ് മാർ കൂറിലോസ്, ഡോ.ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ. എം. സി. കുര്യാക്കോസ്, അഡ്വ. ബിജു ഉമ്മൻ, ഫാ. എം. സി. പൗലോസ്, പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ എന്നിവർ പരിശുദ്ധ പിതാവിന് ആശംസകൾ നേർന്ന് പ്രസംഗിച്ചു. തുടർന്ന് ജന്മദിനമധുരം പ. പിതാവ് പങ്കുവെച്ചു.

## ലക്ഷ്യം ശാശ്വത സമാധാനം: ഓർത്തഡോക്സ് സഭ

തിരുവല്ല: കോടതി വിധികളുടെയും നിയമങ്ങളുടെയും അടിസ്ഥാനത്തിൽ സമാധാനം സ്ഥാപിക്കുന്നതിനുള്ള കൂടിയാലോചനകൾ തുടരുമെന്ന് ഓർത്തഡോക്സ് സഭ. പരുമലയിൽ പ. കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന മെത്രാപ്പൊലീത്തമാരുടെ യോഗമാണ് ഇതു സംബന്ധിച്ച തീരുമാനമെടുത്തത്.

ശാശ്വത സമാധാനമാണ് ഓർത്തഡോക്സ് സഭ ലക്ഷ്യം വയ്ക്കുന്നത്. സമൂഹ മാധ്യമങ്ങളിലൂടെയുള്ള വ്യാജ പ്രചാരണങ്ങളെയും വ്യക്തിഹത്യയെയും നേരിടും. സഭയ്ക്ക് അനുകൂലമായ സുപ്രീം കോടതി വിധി നടപ്പാക്കുന്നതിനുള്ള സർക്കാർ നടപടികളിൽ തൃപ്തിയുണ്ട്. വിധി പൂർണമായും നടപ്പിലാക്കുന്നതിന് സർക്കാർ ശ്രമിക്കുമെന്നാണ് പ്രതീക്ഷയെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് പറഞ്ഞു.

സെപ്റ്റംബർ 4 മുതൽ 6 വരെ എല്ലാ ഭദ്രാസനങ്ങളിലും ഇടവകകളിലും ഭവനങ്ങളിലും സഭാ സമാധാനത്തിനായി പ്രാർത്ഥന നടത്തും. കാതോലിക്കേറ്റ് സ്ഥാപന വാർഷികമായ സെപ്റ്റംബർ 15-നു പള്ളികളിൽ കുർബാനയും കാതോലിക്കേറ്റിന്റെ പ്രസക്തിയെപ്പറ്റി ബോധവൽക്കരണവും നടക്കും.

## പാത്രിയർക്കീസ് വിഭാഗത്തിന്റെ സമ്മർദ്ദ തന്ത്രം അപലപനീയം: യൂഹാനോൻ മാർ ദീയസ്കോറോസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ സുപ്രീം കോടതി വിധി അട്ടിമറിക്കാൻ നിയമനിർമ്മാണം നടത്തുന്നതിന് ഗവൺമെന്റിനുമേൽ സമ്മർദ്ദം ചെലുത്തുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ തന്ത്രം അപലപനീയമാണെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്. ഇത്തരം പ്രവണതകൾ അനുവദിച്ചു കൊടുത്താൽ രാജ്യത്ത് കോടതികളുടെ പ്രസക്തി തന്നെ ഇല്ലാതാകും. പാത്രിയർക്കീസ് വിഭാഗത്തിന്റെ ഇത്തരം ശ്രമങ്ങൾ പുതിയ കീഴ്വഴക്കങ്ങൾ സൃഷ്ടിക്കുകയും രാജ്യത്തെ അരാജകത്വത്തിലേക്ക് തള്ളിവിടുകയും ചെയ്യും.

നാലു പതിറ്റാണ്ടുകൾക്ക് മുമ്പ് ഓർത്തഡോക്സ് സഭയുടെ പള്ളികളിൽ നിന്ന് വിശ്വാസികളെ അക്രമത്തിലൂടെ പുറത്താക്കി പള്ളികൾ പിടിച്ചെടുത്ത പാത്രിയർക്കീസ് വിഭാഗം ഇപ്പോൾ ഉപവാസങ്ങളും സമരങ്ങളും നടത്തി പള്ളികൾ തങ്ങളുടെതാണെന്ന് വരുത്തി തീർക്കാൻ ശ്രമിക്കുകയാണ്. ഈ കാപട്യം പൊതുസമൂഹം തിരിച്ചറിയണം. ഓർത്തഡോക്സ് സഭ പള്ളികൾ പിടിച്ചെടുത്ത് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതമാണ്. പള്ളിയുടെ ഭരണം 1934-ലെ ഭരണഘടന പ്രകാരം നിർവ്വഹിക്കപ്പെടണമെന്നല്ലാതെ ഇടവകാംഗങ്ങളെ പള്ളികളിൽ നിന്ന് പുറത്താക്കിയിട്ടില്ല, പുറത്താക്കുകയുമില്ല. നിയമാനുസൃത വികാരിക്ക് പള്ളിയിൽ പ്രവേശിക്കാൻ തടസ്സം സൃഷ്ടിക്കുന്നവരെ പോലീസ് അധികാരികളാണ് പള്ളികളിൽ നിന്നും നിക്കം ചെയ്യുന്നത്.

കോടതി വിധി നടപ്പാക്കാൻ കൂടുതൽ ഫലപ്രദമായ നടപടികൾ സർക്കാർ കൈകൊള്ളേണ്ടതുണ്ട്. പള്ളികളിൽ നാടകീയ രംഗങ്ങൾ സൃഷ്ടിക്കാൻ വിഘടിത വിഭാഗത്തെ അനുവദിച്ചുകൂടാ. തങ്ങൾക്കനുകൂലമായി സർക്കാർ നിലകൊള്ളുമെന്നും ഏകപക്ഷീയമായി തീരുമാനം എടുക്കുമെന്നുള്ള പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രചരണങ്ങൾ പൊതുസമൂഹത്തെ തെറ്റിദ്ധരിപ്പിക്കുവാനും സർക്കാരിന്റെ നിഷ്പക്ഷതയിൽ സംശയം ജനിപ്പിക്കുവാനും ഉദ്ദേശിച്ചുള്ളവയാണെന്ന് ഏവരും തിരിച്ചറിയും എന്നും അദ്ദേഹം പറഞ്ഞു.



അഹമ്മദ്ബാദ് ഭദ്രാസന കൗൺസിൽ യോഗം.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ



# "തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകുന്നു" (വി. മത്തായി 18:4)

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

നമ്മുടെ കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ,

വി. ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാളിനുശേഷം നാലാം ആഴ്ചയിൽ എത്തുന്നതിനോടൊപ്പം സെപ്റ്റംബർ 8-ന് ദൈവ മാതാവിന്റെ ജനനപെരുന്നാളും പ. സഭ ഭക്തിപൂർവ്വം ആഘോഷിക്കുകയാണല്ലോ. സെപ്റ്റംബർ 9-ന് ദൈവ മാതാവിന്റെ മാതാപിതാക്കളായ യൂയാക്കീം പിതാവിന്റെയും ഹന്നായുടെയും സംയുക്ത ഓർമ്മയും സഭ ആചരിക്കുന്നു.

ഈ ദിവസങ്ങളെ കുറിച്ചും അവയിലെ ആരാധന ചിന്തകളെക്കുറിച്ചും അവയുടെ ചരിത്ര പശ്ചാത്തലത്തിൽ ഏറെ കാര്യങ്ങൾ പറയേണ്ടതുണ്ടെങ്കിലും അവ അല്പമായെങ്കിലും പ്രതിപാദിക്കുകയും ധ്യാനിക്കുകയും ചെയ്യുവാൻ ആഗ്രഹിക്കുന്നു. വി. ദൈവമാതാവിനെയും അമ്മയുടെ കുടുംബത്തേയും ഓർക്കുമ്പോൾ "തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകും" എന്ന കർത്തൃവചനം തന്നെയാണ് മനസ്സിൽ ഓടിയെത്തുക. നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സ്ലീബാ നൽകുന്ന സന്ദേശവും അതുതന്നെയാണല്ലോ. "ആരുമുയർത്തപ്പെട്ടില്ലിതുപോൽ അതിനാൽ സ്പഷ്ടം, മറിയാമേപ്പോൽ ആരും താഴ്മപ്പെട്ടിട്ടില്ല" എന്ന് വി. സഭ സാക്ഷിക്കുന്നു.



പ. ദൈവമാതാവിന്റെ ജനനത്തെ കുറിച്ച് സുവിശേഷങ്ങളിൽ ഒന്നും തന്നെ രേഖകൾ ഇല്ല. കാരണം, സുവിശേഷം കർത്താവിന്റെ രക്ഷാകരമായ സന്ദേശം ലോകത്തിന് നൽകുക എന്ന ലക്ഷ്യത്തിൽ മാത്രം ഉറച്ചു നില്ക്കുന്ന ചരിത്ര രേഖകളാണ്. എന്നാൽ വി. വേദപുസ്തകത്തിലുടനീളം വി. മാതാവിനെക്കുറിച്ച് പ്രവചനങ്ങളും പരാമർശങ്ങളുമുണ്ട്. അവയിൽ ആദ്യത്തേത് ഉല്പത്തി പുസ്തകം 3:15 ആണ്. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും" എന്ന ഈ വാക്യത്തിൽ ക്രിസ്തുവിൽ നടക്കുവാനിരിക്കുന്ന രക്ഷണ്യ ദൗത്യം മുഴുവനും ദൈവം പ്രവചനരൂപത്തിൽ അരുളിചെയ്തിരിക്കുന്നതിനാൽ ഈ വാക്യത്തെ Proto-evangelium എന്ന് പ. പിതാക്കന്മാർ വിശേഷിപ്പിച്ചിരിക്കുന്നതായി കാണുന്നു. "കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും" (യെശയ്യാവ് 7:14) തുടങ്ങിയ വാക്യം ഉദ്ധരിച്ചു കൊണ്ടാണല്ലോ വി. മത്തായി ശ്ലീഹാ തന്റെ സുവിശേഷം ആരംഭിക്കുന്നത് (1:23).

വി. കന്യകമറിയാമിന്റെ മാതാപിതാക്കളെക്കുറിച്ചും വി. മാതാവിന്റെ ജനനം, ബാല്യകാലം എന്നിവകളെ കുറിച്ചും ആധികാരികമായ പല എഴുത്തുകളും രേഖകളും യെഹൂദ-ആദിമ ക്രൈസ്തവ പാരമ്പര്യങ്ങളിൽ നിന്നും ലഭിക്കുന്നുണ്ട്. അവയിൽ ഏറ്റവും പ്രധാനമായത് കർത്താവിന്റെ സഹോദരനും യെരുശലേമിന്റെ ഒന്നാമത്തെ പ്രധാന ആചാര്യനും ശ്ലീഹായും സഹദായുമായ വി. യാക്കോബിന്റെ നാമത്തിൽ അറിയപ്പെടുന്നതാണ് (The protoevangelium the infancy gospel of James). 25 ചെറിയ അദ്ധ്യായങ്ങളിലായി എഴുതപ്പെട്ടിരിക്കുന്ന ഈ അപ്പോക്രിഫൽ പുസ്തകത്തിന്റെ അവസാന വാക്യത്തിൽ എഴുത്തുകാരൻ സ്വയം സാക്ഷിക്കുന്നുമുണ്ട്.

വി. ലൂക്കോസിന്റെ ആഖ്യാന ശൈലിയിൽ ചെറിയ പത്ത് ഖണ്ഡികയായി എഴുതപ്പെട്ട മറ്റൊരു രേഖയും ക്രൈസ്തവ പാരമ്പര്യത്തിൽ കാണുന്നുണ്ട്. കൂടാതെ മുസ്ലീം മതത്തിന്റെ ആധികാരിക ഗ്രന്ഥമായ ഖുറാനിലും കന്യകമറിയാമിനെ കുറിച്ചുള്ള അനേകം പ്രതിപാദ്യങ്ങളുള്ളതിലും മാതാവിന്റെ ജനനത്തെക്കുറിച്ചും മാതാപിതാക്കളെക്കുറിച്ചും പരാമർശങ്ങൾ കാണുന്നു. ഇവയിൽ നിന്നും സംഗതമായ കുറച്ചു കാര്യങ്ങൾ ചുരുക്കമായി താഴെ പറയുന്നപ്രകാരം മനസ്സിലാക്കാം.

യൂയാക്കീം-ഹന്നാ ദമ്പതികൾ യഹോവയിൽ ആശ്രയിച്ച് ജീവിക്കുന്ന ഉന്നതകുലജാതരായ യഹൂദ കുടുംബമായിരുന്നു. സമ്പന്നരും ഏറെ വാർദ്ധക്യത്തിൽ എത്തിയവരുമായിരുന്നെങ്കിലും അവർക്ക് മക്കൾ ഇല്ലായിരുന്നു. വാർദ്ധക്യത്തിൽ വിശ്രമ ജീവിതം ആരംഭിക്കുമ്പോൾ തങ്ങളുടെ സമ്പാദ്യത്തിന്റെ വലിയ ഒരു പങ്ക് ദേവാലയത്തിന് കാണിക്ക അർപ്പിക്കുകയും തുടർന്ന് ദേവാലയത്തിന് അരികിൽ താമസിച്ച് ആരാധന ജീവിതം നയിക്കുകയും ചെയ്യുന്ന പാരമ്പര്യപ്രകാരം തന്റെ നേർച്ച കഴിപ്പാൻ യൂയാക്കീം വന്നു. സന്താനഭാഗ്യം ഇല്ലാത്തവർ പെരുന്നാൾ ദിനങ്ങളിൽ നേർച്ച അർപ്പിക്കരുത് എന്ന് കല്പിച്ച് അദ്ദേഹത്തെ ദേവാലയ പ്രമുഖർ അപമാനിച്ച് മാറ്റി നിർത്തിയതിനാൽ ദുഃഖിതനായ യൂയാക്കീം നേർച്ച വസ്തുക്കൾ ദേവാലയത്തിന്റെ പടികളിൽ വച്ചശേഷം അടുത്തുള്ള മോറിയ മലയിലേക്ക് ഓടിപ്പോയി അവിടെ നാല്പതു ദിവസം തപസനുഷ്ഠിച്ച് ഉപവാസത്തോടെ പ്രാർത്ഥിച്ചു. സന്താനഭാഗ്യമില്ലാത്തവളും ഇപ്പോൾ ഭർത്താവിനെ കാണാതെ ഒറ്റപ്പെട്ടവളുമായ ഹന്നായും ഭവനത്തിൽ കരഞ്ഞും ഉപവസിച്ചും പ്രാർത്ഥിച്ചും ദിവസങ്ങൾ നീക്കി. നാല്പതു ദിനങ്ങൾക്കൊടുവിൽ അവർക്ക് ഒരു കുഞ്ഞിനെ ലഭിക്കുമെന്ന സുവാർത്ത ഗബ്രിയേൽ മാലാഖ വ്യത്യസ്ത സംഭവങ്ങളിലൂടെ അവരെ അറിയിക്കുകയും അതിൽ പൂർണ്ണമായും വിശ്വസിച്ച യൂയാക്കീം ഭവനത്തിൽ എത്തിച്ചേരുകയും ചെയ്തു.

ജീവിതത്തിൽ തീവ്രമായ പ്രതിസന്ധികളും വേദനകളും ഉണ്ടാകുമ്പോൾ നാല്പതു ദിവസം ഉപവസിച്ചു പ്രാർത്ഥിക്കുക എന്ന പാരമ്പര്യം വേദപുസ്തകത്തിൽ ഉടനീളം ഉണ്ടല്ലൊ. നിനുവയരുടെ നാല്പതു നാളിലെ കഠിന വൃതത്തെ അനുതാപത്തിന്റെ മൂന്നു നോമ്പായി നാം ആചരിക്കുന്നുമുണ്ട്. കുടുംബജീവിതത്തിലെയും വ്യക്തിജീവിതത്തിലെയും പ്രശ്ന പരിഹാരത്തിനായി പ്രത്യേക നോമ്പുകൾ കുടുംബങ്ങളും വ്യക്തികളും തീരുമാനിച്ച് വൃതമനു



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ഷ്ഠിക്കുന്ന രീതിയും വേദപുസ്തകാധിഷ്ഠിതമായി കാണുന്നുണ്ട്. എന്നാൽ വ്യക്തിഗത നോമ്പുകളെ പ. സഭയുടെ കാനോനിക നോമ്പുകളായി കണക്കാക്കേണ്ടതില്ലതാനും. കാനോനിക നോമ്പുകൾ സാർവ്വത്രിക രക്ഷയുടെ അടയാളങ്ങളായ വലിയ പെരുന്നാൾ ദിനങ്ങളിലേക്കുള്ള ഒരുക്കങ്ങളാണ് (There is no feast without fast).

ഈ ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും ഫലമായി അവർക്ക് ലഭിച്ച കുഞ്ഞിന് ദൈവകല്പനപ്രകാരം മറിയാ എന്ന് അവർ പേർ വിളിച്ചു. കുഞ്ഞിനെ ബാല്യം മുതൽ തന്നെ ദേവാലയത്തിൽ സമർപ്പിക്കാമെന്ന് നേർച്ചയെടുത്തിരുന്നതിനാൽ 3 വയസ്സിൽ തന്നെ അവളെ യെരുശലേം ദേവാലയത്തിൽ സമർപ്പിക്കുകയും കുഞ്ഞ് അവിടെ വളരുകയും ചെയ്തുവെന്ന് കാണുന്നു. ഹന്നായുടെ ഉദരത്തിൽ മറിയാ ഉരുവായിരിക്കുമ്പോൾ തന്നെ പ്രായത്താലും രോഗത്താലും യൂയാക്കീം മരണമടഞ്ഞുവെന്നും അങ്ങിനെ സുവാർത്ത അറിഞ്ഞെങ്കിലും ശിശുവിനെ കാണുവാൻ അദ്ദേഹത്തിനു സാധിച്ചില്ല എന്നും ഒരു പാരമ്പര്യവും കാണുന്നുണ്ട് (ഖുറാനിലെ മറിയം സൂറാ). ഏതായാലും "ബാല്യത്തിൽ താൻ സ്മൃതി വലുതാക്കി....." എന്ന ശീഹ്മാ നമസ്ക്കാരം വെള്ളി – ഉച്ചനമസ്ക്കാരത്തിൽ വി. മറിയമിന്റെ ബാല്യത്തെക്കുറിച്ച് വ്യക്തമായ ഒരു ചിത്രം നമുക്ക് ലഭ്യമാണ്.

കന്യക ഗർഭം ധരിക്കും; മകനെ പ്രസവിക്കുമെന്ന പ്രവചനപ്രകാരം പെൺകുഞ്ഞുങ്ങളെ ദേവാലയത്തിൽ സമർപ്പിക്കുകയും അവർ സ്ത്രീത്വത്തിലേക്ക് വളരുന്ന സമയമാകുമ്പോൾ ഭവനങ്ങളിലേക്ക് തിരികെ കൊണ്ടുപോരുകയും ചെയ്യുന്ന പാരമ്പര്യവും അന്ന് യഹൂദരിൽ ഉണ്ടായിരുന്നു. ദേവാലയ ശിക്ഷണത്തിൽ വളരുകയും ആരാധനാജീവിതം പരിശീലിക്കുകയും ദേവാലയത്തിലെ ഇതര സേവനങ്ങളിൽ മുഴുകുകയും ചെയ്യുന്നത് വലിയ അനുഗ്രഹമാണ് എന്ന് അവർ വിശ്വസിച്ചിരുന്നു. ആൺകുഞ്ഞുങ്ങളെയും നാസീർ വ്രതത്തോടെ ദേവാലയത്തിൽ സമർപ്പിക്കുന്നതും കാണുന്നുണ്ടല്ലോ.

മറിയാ പ്രായപൂർത്തിയിലേക്ക് അടുക്കാറായപ്പോൾ അവളെ തിരികെ കൊണ്ടുപോകുവാൻ മാതാപിതാക്കൾ അവശേഷിക്കുന്നില്ലായിരുന്നു, പ്രായാധിക്യത്തിൽ ഹന്നായും കടന്നുപോയിരുന്നു. ദേവാലയത്തിൽ മറിയാമിന്റെ സംരക്ഷണ ചുമതല നിർവഹിച്ചിരുന്നത് മറിയാമിന്റെ ചാർച്ചക്കാരി (ഹന്നായുടെ സഹോദരി എന്നു കരുതുന്നു) ഏലിശുബായുടെ ഭർത്താവ് കൂടെയായ സഖരിയാ പുരോഹിതനായിരുന്നു. എന്നാൽ ലേവ്യ ഗോത്രക്കാരനായ സഖറിയാവിന്, യഹൂദ ഗോത്രക്കാരിയും ദാവീദിന്റെ വംശജയുമായ മറിയാമിനെ വളർത്തുമകളാക്കുവാനോ സംരക്ഷിക്കുവാനോ യഹൂദ നിയമങ്ങൾ അനുവദിക്കുന്നില്ല. ലേവ്യർക്ക് മറ്റ് ഗോത്രങ്ങളിൽ നിന്നും വിവാഹത്തിലൂടെ മാത്രമേ ഒരു സ്ത്രീയെ അവകാശമാക്കുവാൻ കഴിയൂ.

യഹൂദാ ഗോത്രക്കാരനും ദാവീദിന്റെ വംശത്തിൽ ഉൾപ്പെട്ടവരുമായ വിഭാര്യരായവരും വാർദ്ധക്യത്തിൽ ഉള്ളവരുമായവരെ സഖറിയാ പുരോഹിതൻ ദേവാലയത്തിൽ വിളിച്ചു വരുത്തിയശേഷം പ്രാർത്ഥിക്കുകയും നറുക്കിടുകയും ചെയ്തപ്രകാരമാണ് മറിയാമിന്റെ സംരക്ഷണ ചുമതല യാക്കോബ്, യോശെ, യൂദാ എന്നിവരുടെ പിതാവായ നസ്രത്തുകാരനായ വൃദ്ധനും നീതിമാനുമായ യൗസേഫിൽ എത്തിച്ചേരുന്നത്. മറിയാമിന്റെ ജനനവും, ബാല്യവും, ഭക്തിയോടുള്ള ദേവാലയ ജീവിതവുമൊക്കെ മനസ്സിലാക്കിയിരുന്ന യൗസേഫ് ഏറെ ശ്രദ്ധയോടെ തന്നെയാണ് മറിയാമിന്റെ സംരക്ഷണ ചുമതല രേഖാമൂലം ഏറ്റെടുത്തത്. എന്നാൽ യൗസേഫ് മറിയാമിനെ വിവാഹം കഴിക്കുകയൊ പരിഗ്രഹിക്കുകയോ ചെയ്തുവെന്ന് വി. വേദപുസ്തകമൊ മറ്റു രേഖകളൊ പരാമർശിക്കുന്നില്ല എന്നു മാത്രവുമല്ല നിരാകരിക്കുന്നുമുണ്ട്. വി. മറിയാമിന്റെ കന്യകാത്വം നിത്യമായിരുന്നുവെന്ന് ഖുറാനിലും ആവർത്തിച്ച് പ്രതിപാദിക്കുന്നുണ്ട്.

മറിയയെ നസ്രേത്തിൽ തന്റെ ഭവനത്തിൽ പാർപ്പിച്ചശേഷം ദൂരസ്ഥലങ്ങളിൽ പാർപ്പിട സംബന്ധമായ മരപ്പണിക്കു പോയിരുന്ന യൗസേഫ് ഭവനത്തിൽ മടങ്ങി വന്നപ്പോൾ മറിയമിനെ പൂർണ്ണഗർഭിണിയായി കാണുകയും ഏറെ വ്യസനിക്കുകയും ചെയ്തുവെന്ന് യാക്കോബ് രേഖപ്പെടുത്തുന്നു. തുടർന്നുണ്ടാകുന്ന കാര്യങ്ങൾ വി. ലൂക്കോസിന്റെ സുവിശേഷത്തിൽ നാം വായിക്കുന്നുണ്ടല്ലോ.

മറിയാ എന്ന പേരിന്റെ അർത്ഥവും ഇവിടെ വിശകലനം ചെയ്യേണ്ടതുണ്ട്. അരമായ ഭാഷയിൽ 'മാർ' എന്നാൽ കർത്താവ് എന്നും 'മാറി' എന്നാൽ എന്റെ കർത്താവ് എന്നും 'മറിയാ' എന്നാൽ 'എന്റെ കർത്താവ് (ഇടയൻ) യഹോവ ആകുന്നു'വെന്നും അർത്ഥം ലഭിക്കുന്നു (ഏലിയാ 'എന്റെ ദൈവം യഹോവയാകുന്നു' എന്ന വ്യാകരണപ്രകാരം). "കണ്ടാലും ഞാൻ കർത്താവിന്റെ ദാസി" എന്ന മറിയയുടെ പ്രതികരണം (വി. ലൂക്കോസ് 1:38) ശ്രദ്ധിക്കുക.

ചുരുക്കത്തിൽ വി. ദൈവമാതാവിന്റെ ജനന പെരുന്നാളും മാതാവിന്റെ മാതാപിതാക്കന്മാരുടെ ഓർമ്മപെരുന്നാളും ആഘോഷിക്കുന്ന ദിവസങ്ങളിൽ അവരെ കുറിച്ചുള്ള ചരിത്ര വസ്തുതകൾ കൂടുതൽ വായിക്കുവാനും ധ്യാനിക്കുവാനും ഈ ലഘു പഠനം വായനക്കാർക്ക് പ്രേരണ നൽകട്ടെ എന്ന് ആശംസിക്കുന്നു. വായിക്കുമ്പോൾ ഇനിയും ഒരുപാടു കാര്യങ്ങൾ ഈ വിഷയങ്ങളിൽ വെളിപ്പെട്ടു വരും.

വി. കൂടാരപെരുന്നാളിൽ (മറുരൂപപെരുന്നാൾ ആഗസ്റ്റ് 6) ആരംഭിച്ച മഹത്വീകരണകാലത്തിന്റെ പൂർണ്ണതയാണ് സ്ലീബാ പെരുന്നാളിൽ ദർശിക്കുന്നത്. തുടർന്നുള്ള കാലം സ്ലീബാ കാലമെന്ന് അറിയപ്പെടുന്നു. നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവിനുവേണ്ടി നാമും നമ്മുടെ വാങ്ങിപ്പോയവരും പ്രത്യാശയോടെ നോക്കിപാർക്കുന്നത് സ്ലീബായെ അടയാളവും ആയുധവുമായി ധരിച്ചുകൊണ്ടാണ്. ശവസംസ്ക്കാരവേളയിൽ പുരോഹിതരുടെ കൈകളിലും വിശ്വാസികളുടെ കൈകളിലും ഒരു ചെറിയ സ്ലീബാ നൽകുന്ന പാരമ്പര്യം നമുക്കുണ്ടല്ലൊ.

ക്രൂശിലെ മരണത്തോളം തന്നത്താൻ താഴ്ത്തിയ നമ്മുടെ രക്ഷകനായ കർത്താവിനെയും താഴ്മയുള്ള ജീവിതത്തിന്റെ ഉദാത്ത മാതൃകയായ അവന്റെ അമ്മ വി. ദൈവമാതാവിന്റെ ജീവിതത്തേയും ധ്യാനിക്കുമ്പോൾ 'തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവനാകുന്നു' എന്ന കർത്തൃകല്പന നമ്മിലും അന്വർത്ഥമായിത്തീരും. വി. മാതാവിന്റെ ജനനപെരുന്നാളും വി. സ്ലീബായുടെ പെരുന്നാളും ആയതിനു നമ്മെ സഹായിക്കട്ടെ!

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ.



ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായാൽ വൈദികപദവിയിലേക്കു ഉയർത്തപ്പെട്ട ഫാ. മത്തായി ജോർജ് കശീശ്ശാ.

## പ. പാമ്പാടി തിരുമേനിയുടെ തിരുമൊഴികൾ

- *മക്കളെ, പ്രയാസപ്പെടുന്നവരെ സഹായിക്കണേ. പകവെച്ചുകൊണ്ടിരിക്കരുത്. എല്ലാവരേയും സ്നേഹിക്കണം. കേസും വഴക്കും നന്നല്ല.*
- *ഭർത്താക്കന്മാരേ! നിങ്ങൾ ഭക്ഷണം കഴിക്കുമ്പോൾ ഭാര്യമാരുടെ ഭക്ഷണക്കാര്യവും ഓർക്കണമേ. അവരെക്കുറിച്ചു നിങ്ങൾക്കു കരുതൽ ഉണ്ടായിരിക്കണം. അവർ ഭക്ഷണം കഴിക്കുന്നുണ്ടോ എന്നു നോക്കണം.*
- *കുഞ്ഞുങ്ങളേ! നിങ്ങൾ ദൈവത്തെ സ്നേഹിക്കണം. മാതാപിതാക്കളെ അനുസരിക്കണം. ഗുരുക്കന്മാരെ ബഹുമാനിക്കണം.*

# പ്രകാശത്തിന്റെ നിറവ്

## യുവതലമുറയുടെ കൗദാശിക ജീവിതം

ഫാ. ഡോ. കെ. എം. ജോർജ്

### ആമുഖം

വളരെ ലളിതമായി തയാറാക്കിയിരിക്കുന്ന ഒരു ലഘു ഗ്രന്ഥമാണിത്; കൗദാശിക ജീവിതം സാർത്ഥകമാക്കുവാൻ താൽപര്യപ്പെടുന്ന ആർക്കും, വിശേഷിച്ച് നമ്മുടെ യുവജനങ്ങൾക്ക് പ്രയോജനകരമാകാവുന്ന മാർഗ്ഗനിർദ്ദേശങ്ങളാണ് ഇതിന്റെ ഉള്ളടക്കം. സഭയുടെ വിശുദ്ധ രഹസ്യങ്ങളെക്കുറിച്ചുള്ള ദൈർഘ്യമേറിയ സൈദ്ധാന്തിക വിശദീകരണങ്ങൾ ഇതിൽ ഉൾപ്പെടുത്തിയിട്ടില്ല. ദൈനംദിന ജീവിതത്തിൽ ആർക്കും അനുഷ്ഠിക്കാവുന്ന ലളിതമായ ചില ക്രിയകളും പ്രാർത്ഥനകളും മാത്രമാണ് ഇതിൽ സൂചിപ്പിച്ചിരിക്കുന്നത്. ഇവ ജീവിതത്തിൽ പരീക്ഷിച്ചു നോക്കിയ ധാരാളംപേർ തങ്ങളുടെ ആത്മീയ തീർത്ഥയാത്രയിൽ വളരെ പ്രയോജനം ചെയ്തുവെന്ന് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

ഒരു കാര്യം ഓർക്കുക, ഇവയൊന്നും കർശനമായ നിയമങ്ങളോ അനുഷ്ഠാനങ്ങളോ ആയി കാണേണ്ടവയല്ല. ഈ നിർദ്ദേശങ്ങൾ പാലിക്കുവാൻ താൽപര്യമുള്ളവർക്ക് ഇവിടെ പറയുന്ന അഭ്യാസങ്ങളും പ്രാർത്ഥനകളും തങ്ങൾക്ക് ഏറ്റവും ഉപയുക്തമായിരിക്കുന്നതരത്തിൽ ചെയ്യാവുന്നതേയുള്ളു. നമ്മുടെ ആത്മീയ പിതാക്കന്മാരുടെ ജ്ഞാനം പിൻതുടർന്ന് പടിപടിയായി സാവകാശം, എന്നാൽ സ്ഥിരതയോടെ മുമ്പോട്ടു പോകുക; എല്ലാംകൂടി ഒറ്റയടിയ്ക്ക് ചെയ്തുതീർക്കുവാനായി ഉത്സാഹിക്കുന്നത് അത്ര നല്ല രീതി ആയിരിക്കുകയില്ല.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഭാരവാഹികളോടും സോപാന ഓർത്തഡോക്സ് അക്കാദമിയുടെ ഭാരവാഹികളോടും അവർ ഇക്കാര്യത്തിൽ കാണിച്ച താൽപര്യത്തെപ്രതിയും വിദ്യാർത്ഥികളുടെയും യുവജനങ്ങളുടെയും ഇടയിൽ ഈ ഗ്രന്ഥം പ്രചരിപ്പിക്കുവാൻ കാണിച്ച ഉത്സാഹത്തെപ്രതിയും എനിക്കുള്ള കൃതജ്ഞതയും ഇത്തരുണത്തിൽ പ്രകടിപ്പിക്കട്ടെ.

**ഫാ. കെ. എം. ജോർജ്**

ക്രിസ്തുമസ് 2016

"വാക്കിനാലോ, പ്രവൃത്തിയാലോ നിങ്ങൾ
ചെയ്യുന്നതെല്ലാം നമ്മുടെ കർത്താവായ
യേശുമശിഹായുടെ നാമത്തിൽ ചെയ്യുവിൻ;
അവൻ മുഖാന്തിരമായി പിതാവായ ദൈവത്തിനു സ്തോത്രം ചെയ്തുകൊണ്ടിരിപ്പിൻ"
(കൊലോസ്യർ 3:17)

"ആകയാൽ നിങ്ങൾ ഭക്ഷിക്കുന്നുവെങ്കിലും
പാനം ചെയ്യുന്നുവെങ്കിലും
എന്തെങ്കിലും പ്രവർത്തിക്കുന്നുവെങ്കിലും
അതെല്ലാം ദൈവത്തിന്റെ
മഹത്വത്തിനായി ചെയ്യുവിൻ"
(1 കൊരിന്ത്യർ 10:31)

**The Luminous Way:**
**Sacramental Living for Young People**
**എന്ന ഗ്രന്ഥത്തിന്റെ പരിഭാഷ.**
**പരിഭാഷകൻ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ.**




### കൂദാശകൾക്ക്
### (വി. രഹസ്യങ്ങൾക്ക്)
### ഒരു ആമുഖം

ക്രിസ്തീയ ജീവിതത്തിന്റെ ഹൃദയത്തോട് ചേർന്നു നിൽക്കുന്നവയാണ് 'കൂദാശകൾ' അഥവാ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പറയുന്നതുപോലെ 'സഭയുടെ മർമ്മങ്ങൾ' അല്ലെങ്കിൽ 'രഹസ്യങ്ങൾ.' ജനനം മുതൽ മരണം വരെ ഒരു ക്രിസ്ത്യാനിയുടെ ജീവിതം ക്രമപ്പെടുന്നതും അതിൽ ജീവശ്വാസം നിലനിൽക്കുന്നതും കൗദാശികാനുഭവങ്ങളിലൂടെയാണ്. കൗദാശികാനുഭവങ്ങളാണ് സ്വാഭാവികമായ പദാർത്ഥങ്ങളിലൂടെ ദൈവസന്നിധിയിൽ നിന്ന് ക്ഷമിക്കുന്ന സ്നേഹവും അനന്തമായ കൃപയും നമ്മിലേക്ക് സംക്രമിപ്പിക്കുന്നത്. താഴ്മയോടെയുള്ള കൃതജ്ഞതാ പ്രകടനങ്ങളിലൂടെയും ആരാധനയിലൂടെയും ഈ ദിവ്യദാനങ്ങളോട് നാം പ്രതികരിക്കുന്നു. അതായത് കൃപയുടെ നിറവിൽ ദിവ്യദാനങ്ങളും സ്വതന്ത്രമായ മനുഷ്യപ്രതികരണങ്ങളും സംയോജിതമാകുന്നു.

സുറിയാനി ഭാഷയിൽ 'ക്വാദീഷോ' എന്ന പദമാണ് കൂദാശകൾക്ക് അഥവാ രഹസ്യങ്ങൾക്ക് ഉപയോഗിക്കുന്നത്. അതിനർത്ഥം 'വിശുദ്ധീകരിക്കുന്നത്' അഥവാ 'വിശുദ്ധീകരിച്ചത്' എന്നാണ്. പൊതുവെ മലയാളത്തിൽ 'കൂദാശ' എന്ന പദം ഉപയോഗിക്കുന്നു.

പാശ്ചാത്യ പാരമ്പര്യത്തിൽ കൂദാശകൾ ഏഴ് എന്ന് നിജപ്പെടുത്തിയിരിക്കുന്നു. പൗരസ്ത്യ പാരമ്പര്യത്തിലും പൊതുവായി ഏഴ് എന്ന് പറയാറുണ്ടെങ്കിലും ഇത് വിശ്വാസികളുടെ, പ്രത്യേകിച്ച് കുഞ്ഞുങ്ങളുടെ പഠനവുമായി ബന്ധപ്പെട്ടു മാത്രമാണ്. രഹസ്യങ്ങളുടെ കൃത്യത ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഇത്ര എന്ന് നിജപ്പെടുത്തിയിട്ടില്ല, അവയ്ക്ക് ഒരു തുറന്ന പ്രകൃതമാണ്.

പൊതുവായി പറയുന്ന ഏഴ് കൂദാശകൾ (രഹസ്യങ്ങൾ) ഇവയാണ്: മാമോ

ദീസാ, മൂറോൻ, കുർബാന (യൂക്കറിസ്റ്റ്), വിവാഹം, പട്ടത്വം, കുമ്പസാരം, രോഗികളുടെ തൈലാഭിഷേകം.

ഇപ്പറഞ്ഞ രഹസ്യങ്ങളെല്ലാം വി. കുർബാനയിൽ കേന്ദ്രീകൃതമാണ്, അവ പരസ്പരം ബന്ധിതവുമാണ്. ദൈവിക രഹസ്യങ്ങളുടെ പരമമായ ലക്ഷ്യം എന്നത് മനുഷ്യകുലത്തിന്റെ രക്ഷ അഥവാ വീണ്ടെടുപ്പും മനുഷ്യരിലൂടെ സർവ്വ ദൈവസൃഷ്ടിയുടെയും വീണ്ടെടുപ്പും ആണ്.

യേശുക്രിസ്തുവിൽ കൂടിയുള്ള മനുഷ്യകുലത്തിന്റെ രക്ഷ അടങ്ങിയിരിക്കുന്നത് ദിവ്യപ്രകൃതവും മഹത്വവും കൃപയാൽ പങ്കുപറ്റുന്നതിലാണ്. സകല പാപങ്ങളിൽ നിന്നും വിശുദ്ധീകരിക്കപ്പെട്ട് ലോകത്തിന്റെ പ്രകാശമായ ക്രിസ്തുവിനാൽ പ്രശോഭിതരായി നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിനാൽ രൂപാന്തരപ്പെട്ട് ദൈവസാദൃശ്യത്തിൽ ആയിത്തീരുവാൻ നാം ഓരോരുത്തരും വിളിക്കപ്പെട്ടിരിക്കുകയാണ്. ദൈവസ്നേഹത്തിലും പാപമോചനത്തിന്റെ കൃപയാലും ദൈവസ്വരൂപം എന്ന ദിവ്യദാനത്തിന്റെ വരപ്രസാദത്താൽ ദൈവസാദൃശ്യം എന്ന അനുഭവം വീണ്ടെടുപ്പിലൂടെയും ദൈവീകരണത്തിലൂടെയും സാക്ഷാൽക്കരിക്കപ്പെടുവാൻ നമ്മൾ വേർതിരിക്കപ്പെട്ടിരിക്കുന്നു. മനുഷ്യർക്കു പുറമെയുള്ള സൃഷ്ടികളുടെയും ദൈവത്താൽ സൃഷ്ടിക്കപ്പെട്ട ഈ പ്രപഞ്ചം മുഴുവന്റെയും ഉത്തരവാദിത്വം മനുഷ്യകുലത്തെ ഭരമേല്പിച്ചിരിക്കുകയാണ്. മനുഷ്യകുലത്തിന്റെ വീണ്ടെടുപ്പ് പ്രപഞ്ചത്തിന്റെ രൂപാന്തരം വരെ നീണ്ടു കിടക്കുന്നു.

ത്രീയേക ദൈവത്തിന്റെ കൃപയാൽ മനുഷ്യസമൂഹത്തിന്റെയും പ്രപഞ്ചം മുഴുവന്റെയും രൂപാന്തരവും വീണ്ടെടുപ്പും ലക്ഷ്യമാക്കിക്കൊണ്ട് സഭ അതിന്റെ അധികാരപ്പെടുത്തിയിരിക്കുന്ന ശുശ്രൂഷകരിലൂടെ - മെത്രാന്മാർ, വൈദികർ, ശെമ്മാശന്മാർ - പ്രത്യക്ഷമായി നടത്തുന്ന ഏതൊരു ആരാധനാപ്രക്രിയയും ഒരു കൂദാശയായി, ദൈവിക രഹസ്യമായി ഗണിക്കപ്പെടുന്നു. അതായത് ദൈവിക രഹസ്യം അഥവാ കൂദാശ എന്നത് വിശ്വസിക്കുന്ന മനുഷ്യസമൂഹമായ നമ്മളിൽ പ്രത്യക്ഷമാകുന്ന മനസലിവുള്ള ദൈവസ്നേഹവും പാപക്ഷമയുടെ നിറവുള്ള ദൈവകൃപയും ആണ്.

എല്ലാ ക്രിസ്തീയ കൂദാശകളുടെയും സ്രോതസ് മാനുഷികതയും ദൈവികതയും സമജ്ഞസമായി സമ്മേളിതമായിരിക്കുന്ന മർത്യീകരണം ചെയ്ത ദൈവപുത്രനും നമ്മുടെ രക്ഷകനുമായ യേശുക്രിസ്തുവിലാണ്. നിത്യമായ ദൈവവചനം, വിശുദ്ധ ത്രിത്വത്തിലെ രണ്ടാമത്തെ ആളത്തം, നമ്മുടെ രക്ഷയ്ക്കുവേണ്ടി നമ്മുടെ പദാർത്ഥ ശരീരം എടുത്തു എന്നതിനാൽ എല്ലാ ദൈവിക രഹസ്യങ്ങളും അഥവാ കൂദാശകളും പദാർത്ഥമയമായ മാധ്യമങ്ങളിലൂടെ നമ്മുടെ മനുഷ്യേന്ദ്രിയങ്ങൾക്ക് അനുഭവേദ്യമായി തീർന്നിരിക്കുന്നു.

അതുകൊണ്ട് തന്റെ മർത്യീകരണ സ്വഭാവത്തിൽ യേശുക്രിസ്തുവാണ് അതുല്യമായ ദൈവിക രഹസ്യം അഥവാ ദൈവിക കൂദാശ. യേശുക്രിസ്തു എന്ന വിശുദ്ധ രഹസ്യത്തിൽ ഭാഗഭാക്കാകുവാൻ മനുഷ്യരായ നമ്മൾ കൃപയാൽ വിളിക്കപ്പെട്ടവരാണ്; അങ്ങനെ നമ്മിൽ ഉള്ള പദാർത്ഥവും ആത്മാവും സമ്മിളിതമായി നമ്മൾ തന്നെ ദൈവിക രഹസ്യമായിത്തീരുന്നു. കാരണം, നാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് ഈ പ്രപഞ്ചത്തിൽ ദൈവത്തിന്റെ രക്ഷാകര സ്നേഹത്തിന്റെയും അലിവ് നിറഞ്ഞ കരുണയുടെയും അടയാളങ്ങളായിട്ടാണ്.

നമ്മൾ ഒരു വൃക്ഷം അഥവാ ഒരു ചെടി കാണുമ്പോൾ മനസിലാക്കുന്നത് അത് സൂര്യൻ, ഭൂമി, ജലം, വായു ഇവയുടെ സംയോജിത ഊർജ്ജത്തിന്റെ ഒരു അടയാളം എന്നാണ്. ഒരു വൃക്ഷത്തിന്റെയും ചെടിയുടെയും ആരോഗ്യത്തിന് ഈ ഘടകങ്ങൾ എല്ലാം അത്യന്താപേക്ഷിതമാണ്. അതുപോലെ ഒരു മനുഷ്യജീവിയെ കാണുമ്പോൾ നാം മനസിലാക്കണം, ഇതാ സ്രഷ്ടാവായ ദൈവത്തിന്റെ ഊർജ്ജം പ്രസരിക്കുന്ന ജീവനുള്ള അടയാളമാണ് ഇവൻ അല്ലെങ്കിൽ ഇവൾ എന്ന്. ലിയോൺസിലെ വിശുദ്ധ ഐറേനിയോസ് പറഞ്ഞിരിക്കുന്നത് "ജീവനുള്ള മനുഷ്യൻ ദൈവമഹത്വമാണ്" എന്നത്രെ. ഒരു മനുഷ്യജീവി ഒറ്റപ്പെട്ട ഒരു വ്യക്തിത്വമല്ല, മറിച്ച് ബന്ധങ്ങൾ പുലർത്തുന്ന ഒരു ആളത്തമാണ്. ഒരു പുരുഷനോ സ്ത്രീയോ ആളത്തം ആകണമെങ്കിൽ സഹമനുഷ്യജീവികളോടും പടർന്നു കിടക്കുന്ന പരിസ്ഥിതിയോടും മറ്റെല്ലാ ജീവികളോടും ശരിയായ അർത്ഥത്തിലുള്ള ബന്ധത്തിൽ ആയിരിക്കുക തന്നെ വേണം.

നമുക്കുവേണ്ടിയും സർവജീവജാലങ്ങൾക്കുവേണ്ടിയും ആരോഗ്യമുള്ള ഒരു വൃക്ഷം അതിന്റെ ശ്വസനപ്രക്രിയയിലൂടെ ഓക്സിജനെ പുറന്തള്ളുന്നു, നമുക്കുവേണ്ടിയും പക്ഷികൾക്കുവേണ്ടിയും ആ വൃക്ഷം ഫലങ്ങൾ ഉൽപ്പാദിപ്പിക്കുന്നു, തണൽ നൽകുന്നു; അങ്ങനെ വിവിധങ്ങളായ മാർഗ്ഗങ്ങളിലൂടെ ഭൂമിയിലെ ജീവനെ പരിപോഷിപ്പിക്കുന്നു. എന്നാൽ ഒരു വൃക്ഷത്തിന് സഞ്ചാര സ്വാതന്ത്ര്യം ഇല്ല. അതിന് സർഗാത്മകതയും ഇല്ല. അതിന്റെ പ്രവർത്തനം പ്രകൃതിയ്ക്കും സഹജവാസനയ്ക്കും അനുരൂപമായിട്ടു മാത്രമായിരിക്കും. അത് ഏറെക്കുറെ മുൻനിർണ്ണയപ്രകാരവും ആയിരിക്കും. എന്നാൽ ഒരു മനുഷ്യന് ഇച്ഛാസ്വാതന്ത്ര്യം ഉണ്ട്, ഭാവനയുണ്ട്, സർഗാത്മകതയുണ്ട്. അവന് അവന്റെ ജനിതക നിർണ്ണയങ്ങളെ മറികടക്കുവാൻ സാദ്ധ്യമാകുന്നു. ഈദൃശ ദാനങ്ങൾ ഉപയുക്തമാക്കിക്കൊണ്ട് പ്രപഞ്ചത്തിന് ആഹ്ലാദവും പ്രത്യാശയും പകർന്നു കൊടുക്കുവാൻ, ജീവിതത്തെ അതിന്റെ പൂർണ്ണതയിൽ മുമ്പോട്ടു നയിക്കുവാൻ നാം ഒന്നാകെ വിളിക്കപ്പെട്ടവരാണ്. മനുഷ്യസമൂഹം ദൈവത്തിന്റെ മഹത്വം ആയതിനാൽ, മനുഷ്യസമൂഹം പരിശുദ്ധാത്മാവിന്റെ പ്രവർത്തന പങ്കാളികൾ ആയതിനാൽ ഇവ മനുഷ്യർക്ക് നൽകപ്പെട്ടിരിക്കുന്ന കൗദാശിക ഉത്തരവാദിത്തങ്ങളാണ്.

വി. കുർബാനയുടെ തക്സായിൽ യേശുക്രിസ്തു ഇങ്ങനെ വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു: "ശുദ്ധിമതിയായ മാതാവ് മറിയത്തിന്റെ ശൂന്യമായ ഉദരത്തിൽ തളിരിട്ട അനുഗൃഹീത സസ്യം ലോകം മുഴുവനും ആഹ്ലാദകരമായ പരിമളം പ്രസരിപ്പിച്ചുകൊണ്ട് തിന്മയുടെ അന്ധകാരത്തെ നീക്കിക്കളഞ്ഞവൻ." ജീവവൃക്ഷമായ യേശുക്രിസ്തുവിന്റെ അതുല്യമായ ദൈവിക രഹസ്യഭാവമാണിത്. അതുകൊണ്ട് മനുഷ്യ ആളത്തങ്ങൾ എന്ന നിലയിൽ നമ്മുടെ കൗദാശിക ഉത്തരവാദിത്തങ്ങൾ തിരിച്ചറിയുവാൻ ഈ ആലങ്കാരിക പ്രയോഗത്തോട് നമുക്ക് ചേർന്നു നിൽക്കാം.

(തുടരും)



ഓഗസ്റ്റ് 30-നു നടന്ന എപ്പിസ്കോപ്പൽ സുന്നഹദോസിന് മുന്നോടിയായി മെത്രാപ്പോലീത്തന്മാർ
പ. കാതോലിക്കാ ബാവാ തിരുമേനിക്കു ജന്മദിനാശംസകൾ നേരുന്നു.

# പരിശുദ്ധ സഹദേന്മാരുടെ ചരിത്രം

### വിവർത്തനം:

### പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

(1901-ൽ സുറിയാനിയിൽനിന്നു വിവർത്തനംചെയ്ത ഈ പുസ്തകം കോട്ടയം പഴയസെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിലാണ് അച്ചടിച്ചത്. ആദ്യപതിപ്പ് 1000 കോപ്പി അടിച്ചു. ആറു ചക്രമായിരുന്നു വില. പഴയ മലയാളം ടൈപ്പിൽ 12 പോയിന്റിൽ അച്ചടിച്ച പുസ്തകത്തിനു 128 പേജുകൾ ഉണ്ടായിരുന്നു.)

## മാർ കുറിയാക്കോസു സഹദായും തന്റെ മാതാവായ യൂലീത്തിയും

മിശിഹാകാലം 304

ദുഷ്ടനായ മക്സേമ്മീനോസിന്റെ നാളുകളിൽ ക്രിസ്ത്യാനികൾക്കു പീഡയുണ്ടായി. തന്റെ പൈതൽപ്രായം മുതൽ ദൈവത്തെ ഭയപ്പെട്ടു വിശ്വാസത്തിലും മിശിഹായെയുള്ള സ്നേഹത്തിലും സ്ഥിരപ്പെട്ടിരുന്നവളായി യൂലീത്തി എന്നു നാമധേയമുള്ള ഒരു സ്ത്രീ ഈക്കാനോൻ പട്ടണത്തിൽ ഉണ്ടായിരുന്നു. ന്യായാധിപതിയുടെ ഭീഷണികളെയും മിശിഹായുടെ ദാസന്മാർ അനുഭവിക്കുന്ന പീഡയെയും അവൾ കേട്ടപ്പോൾ ഭയപ്പെട്ടു കിലിക്കിയായിലെ തർസൂസ്സിലേക്കു ഓടിപ്പോയി. നാടുവാഴിയായ ആലക്സന്ത്രയോസു ഭാഗ്യശാലിനി താമസിച്ച പട്ടണത്തിൽ വന്നു മിശിഹായുടെ ദാസന്മാരെ പിടിപ്പാൻ ശ്രമിച്ചു. അവന്റെ പട്ടാളക്കാരിൽ പൈശാചികവേലക്കാരായ ചിലർ ഭാഗ്യശാലിനിയായ യൂലീത്തിയെ പിടിച്ചു ന്യായാധിപതിയുടെ അടുക്കൽകൊണ്ടുവന്നു. ഇവർ ക്ഷുദ്രത്താൽ പട്ടണത്തെ മുഴുവനും നശിപ്പിക്കയും നമ്മുടെ ദേവന്മാർ ജീവനില്ലാത്തവരാകുന്നു എന്നു പറഞ്ഞുകൊണ്ടു ദേവന്മാർക്കു ബലികഴിക്കാതിരിപ്പാൻ സകല മനുഷ്യരെയും അനുസരിപ്പിക്കയും ചെയ്യുന്നു എന്നു പറഞ്ഞു. ആലക്സന്ത്രയോസു കേട്ടു കോപത്തോടെ, 'നിന്റെ കുടുംബം ഏതു? നിന്റെ ദേശം ഏതു? നിന്റെ പേർ എന്തു?' എന്നു ചോദിച്ചു. ഞാൻ ഈക്കാനോൻ പട്ടണത്തിൽ ഒട്ടുംതന്നെ അപ്രധാനമല്ലാത്തവൾ ആകുന്നു. എന്റെ കുടുംബം വലുതും പ്രധാനപ്പെട്ടതുമാകുന്നു. നിന്നിൽനിന്നു ഞാൻ ഓടിഒളിച്ചു. എന്നാൽ ദിവ്യവിചാരണപ്രകാരം നിന്റെ കൈയിൽ ഞാൻ അകപ്പെടുകയും നിന്റെ മുമ്പാകെ ഞാൻ നിൽക്കയും ചെയ്യുന്നു എന്നു പരിശുദ്ധ സ്ത്രീ, സ്ത്രീകൾക്കുവേണ്ട അടക്കത്തോടെ പറഞ്ഞു.

ന്യായാധിപതി: 'നീ എന്റെ കൈയിൽ അകപ്പെട്ടു എന്നു സമ്മതിക്കുന്നു എങ്കിൽ നല്ലതിനെ തിരഞ്ഞെടുത്തു അതിനു ചേർന്നു വഞ്ചനയിൽനിന്നു അകലുകയും നിന്റെ പേർ എന്താകുന്നു എന്നു എന്നോടു പറകയും ചെയ്ക'.

ഭാഗ്യക്കാരി: 'ഞാൻ ക്രിസ്ത്യാനി ആകുന്നു'.

ന്യായാധിപതി: 'ഈ വഞ്ചന നിനക്കു യാതൊന്നും പ്രയോജനം വരുത്തുകയില്ല. എന്നാൽ നിന്റെ പേർ എന്നോടു പറഞ്ഞു ദേവന്മാർക്കു ബലികഴിച്ചു കൊൾക. നീ ദുർമ്മരണം അനുഭവിക്കയില്ല'.

ഭാഗ്യക്കാരി: 'ഞാൻ ക്രിസ്ത്യാനിയാകുന്നു. നിലനിൽക്കാത്ത പേരിനെപ്പറ്റി നീ ചോദിക്കുന്നു എങ്കിൽ ഞാൻ യൂലീത്തി എന്നു വിളിക്കപ്പെടുന്നു'.

ന്യായാധിപതി: 'ആകയാൽ നല്ലതിനെ നീ തിരഞ്ഞെടുത്തു ദേവന്മാർക്കു ബലികഴിച്ചുകൊൾക. നീ എന്നെ അനുസരിക്കുകയില്ലെങ്കിൽ ഞെരുക്കങ്ങളും അതിവേദനകളും നീ സഹിക്കേണ്ടിവരും'.

ഭാഗ്യക്കാരി: 'നിനക്കു ഇഷ്ടമുണ്ടെങ്കിൽ തെരുവിലേക്കു ആളയച്ചു കർത്താവു ഇവൻതന്നെയൊ എന്നു പറയേണ്ടുന്നതിനു മൂന്നു വയസ്സു മാത്രം പ്രായമുള്ള ഒരു പൈതലിനെ അന്വേഷിക്ക. പൈതൽ പറയുന്നവനെ നാം സേവിക്കണം. എന്നാൽ പൈതൽ വിപരീതിയായി കണ്ടെത്തപ്പെടുകയും ദേവന്മാർതന്നെ എന്നു പറയുകയും ചെയ്താൽ നീയും നിന്റെ കുടുംബം മുഴുവനും അവരെ വന്ദിച്ചുകൊൾക. എന്നാൽ ഞാനോ ഞാൻ എന്റെ ദൈവമായ കർത്താവിനെ വന്ദിക്കും'.

അപ്പോൾ ദുഷ്ടന്യായാധിപതി മൂന്നു വയസ്സു പ്രായമുള്ള പൈതലിനെ അന്വേഷിപ്പാൻ ഭടന്മാരെ അയച്ചു. ഈ പ്രായത്തിലുള്ള പൈതങ്ങൾ ഉണ്ടായിരുന്നവർ എല്ലാവരും ന്യായാധിപതിയെ ഉള്ള ഭയം നിമിത്തം അവരെ ഒളിപ്പിച്ചതിനാൽ അവർ അന്വേഷിച്ചാറെ കണ്ടുകിട്ടാഴികകൊണ്ടു കോട്ടയ്ക്കു പുറത്തു



ശ്ലീഹന്മാരായ മാർ പത്രോസിന്റെയും മാർ പൌലൂസിന്റെയും പള്ളി പണിതിരിക്കുന്ന സ്ഥലത്തു വന്നു ഭാഗ്യക്കാരിയായ യൂലീത്തിയുടെ പുത്രനെ കണ്ടെത്തി. അവിടെ ഉണ്ടായിരുന്ന ആളുകളിൽനിന്നു പൈതൽ മൂന്നു വയസ്സിനു മൂന്നുമാസം ഇളപ്പമുള്ളവനാകുന്നു എന്നും യൂലീത്തിയുടെ പുത്രനാകുന്നു എന്നും അറിഞ്ഞു അവനെ അവർ ന്യായാധിപതിയുടെ അടുക്കൽ കൊണ്ടുവന്നു.

പൈതൽ വന്നു ന്യായാധിപതിയുടെ സിംഹാസനത്തിൻ മുമ്പാകെ നിന്നപ്പോൾ അവൻ കാഴ്ചയ്ക്കു എത്രയും സുന്ദരനാകുന്നു എന്നു ന്യായാധിപതി കണ്ടു അവനോടു സ്നേഹിക്കപ്പെട്ടു പൈതലേ നിനക്കു സമാധാനം എന്നു പറഞ്ഞു.

പൈതൽ ഉത്തരമായിട്ടു അവനോടു എന്റെ മേൽ സമാധാനവും ദുഷ്ടനു സമാധാനവുമില്ലെന്നു കർത്താവു പറയുന്നു എന്നു പുസ്തകം പറഞ്ഞിരിക്കയാൽ നിന്റെ മേൽ സമാധാനമില്ലാഴികയും ഉണ്ടാകട്ടെ എന്നു പറഞ്ഞു. നിന്നോടു ചോദിപ്പാൻ തുടങ്ങുന്നതിനു മുമ്പുതന്നെ നീ എന്നോടു ഉത്തരം പറഞ്ഞുതുടങ്ങിയോ? എന്നു ന്യായാധിപതി ചോദിച്ചു.

പൈതൽ: 'ശക്തിയേറിയ വചനത്താൽ ഞാൻ നിന്നോടു ഉത്തരം പറയും' എന്നു പറഞ്ഞു.

ന്യായാധിപതി: അവനോടു 'പൈതലേ! നിന്റെ പേർ എന്തു' എന്നു ചോദിച്ചു.

പൈതൽ: 'ഞാൻ ക്രിസ്ത്യാനി ആകുന്നു. മനുഷ്യരുടെ ഇടയിലുള്ള എന്റെ പേർ അറിവാനായിട്ടു നീ ആഗ്രഹിക്കുന്നു എങ്കിൽ എന്റെ അമ്മയും എന്നെ മാമ്മോദീസാ മുക്കിയ പട്ടക്കാരനും കർത്താവിൽ കുറിയാക്കോസു എന്നു എന്നെ വിളിച്ചു' എന്നു പറഞ്ഞു.

നാടുവാഴി: 'നീ എന്നെ അനുസരിച്ചു ദേവന്മാർക്കു ബലികഴിക്കാ. നിനക്കു പ്രായം ആകുമ്പോൾ ഞാൻ നിന്നെ ദേവന്മാർക്കു പുരോഹിതനാക്കുകയും രാജാവിനാൽ വളരെ പൊന്നും വെള്ളിയുംകൊണ്ടു നീ ബഹുമാനിക്കപ്പെടുകയും രാജ്യത്തിൽ നീ രണ്ടാമനായിത്തീരുകയും ചെയ്യും എന്നു പറഞ്ഞു.

ഭാഗ്യവാൻ: 'സാത്താന്റെ ശുശ്രൂഷക്കാരനും വഞ്ചനയെ നിലനിർത്തുന്നവനുമേ! എന്നിൽനിന്നു മാറിപോക. ദൈവത്തിന്റെ നൽവരത്തെ നിന്റെ ദ്രവ്യം കൊണ്ടു വിലയ്ക്കു വാങ്ങാമെന്നു നീ വിചാരിച്ചതിനാൽ നിന്റെ പൊന്നും വെള്ളിയും നിന്നോടുകൂടെ നാശത്തിനായി കാക്കപ്പെടട്ടെ' എന്നു പറഞ്ഞു.

നാടുവാഴി അവനോടു ഇവ എന്നോടു പറയേണ്ടുന്നതിനു നീ എങ്ങനെ പഠിച്ചു. നിന്റെ അപ്പനിൽനിന്നോ അമ്മയിൽനിന്നോ മറ്റുള്ളവരിൽനിന്നോ എന്നു ചോദിച്ചു.

പരിശുദ്ധൻ ഉത്തരമായിട്ടു –ഭോഷനും മഠയനുമേ! 'ഇവ എന്നോടു പറവാനായി നിന്റെ അപ്പനിൽനിന്നോ അമ്മയിൽനിന്നോ നീ പഠിച്ചതെന്നു' മൂന്നു വയസ്സുള്ള പൈതലിനോടു നീ ചോദിക്കുന്നുവോ? ഇവ നിന്നോടു പറവാൻ വിശുദ്ധറൂഹാ എന്നെ പഠിപ്പിച്ചു. അശുദ്ധനും രക്തത്തിനു ദാഹിച്ചിരിക്കുന്നവനുമേ! കേൾപ്പാൻ നിനക്കു യോഗ്യത ഉണ്ടായിട്ടല്ലാ ഞാൻ പറയുന്നതു. എന്നാലോ ഇവർ കേൾക്കയും നിനക്കു ലജ്ജയുണ്ടാകയും ചെയ്യേണ്ടുന്നതിനു ഇവരുടെ നിമിത്തം ഞാൻ പറയുന്നു എന്നു പറഞ്ഞു.

നാടുവാഴി കേട്ടപ്പോൾ ഭാഗ്യവാനെ ഞെളിച്ചുകെട്ടി കഠിനമായി അടിപ്പാൻ കല്പിച്ചു. അവർ ഭാഗ്യവാനെ അടിക്കുമ്പോൾ അവൻ സ്വർഗ്ഗത്തിൽ സത്യദൈവത്തിന്റെ അടുക്കലേക്കു സൂക്ഷിച്ചു 'കർത്താവേ! എന്റെ പൂർണ്ണ ആത്മാവോടും ശരീരത്തോടും ബോധങ്ങളോടും ഹൃദയത്തിന്റെ രഹസ്യങ്ങളോടും ബോധക്കണ്ണുകളോടും ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു. എന്റെ രക്ഷിതാവും മറയും സങ്കേതസ്ഥലവും ആയുള്ളോവെ! നിനക്കു സ്തുതി. എന്തെന്നാൽ നീ മരണമില്ലാത്ത രാജാധിരാജാവാകുന്നു. വിശ്വാസികളെ കാത്തുകൊള്ളുന്നവനെ നിനക്കു എന്നും എന്നേക്കും സ്തുതി ആമ്മീൻ' എന്നു പറഞ്ഞു.

ഭാഗ്യവാനായ കുറിയാക്കോസു പ്രാർത്ഥിച്ചപ്പോൾ ഉപദ്രവക്കാർക്കു ശക്തിയില്ലാതെയായി അവനെ നിലത്തുവെച്ചു. അവന്റെ അടികളുടെ പാടുകളും മാഞ്ഞുപോയി. അവൻ സുഖമായിരിക്കുന്നു എന്നും അവന്റെ ദേഹത്തു പാടുകൾ ഇല്ലെന്നും നാടുവാഴി കണ്ടപ്പോൾ വളരെ വിസ്മയിച്ചു അവന്റെ അമ്മയായ യൂലീത്തിയെ കൊണ്ടുവരുവാൻ അവൻ കല്പിച്ചു. അവൾ വന്നപ്പോൾ നാടുവാഴി അവളോടു നിന്റെ പുത്രൻ ദേവന്മാർ ഉണ്ടെന്നു വിശ്വസിച്ചു ഏറ്റുപറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു. ഭാഗ്യക്കാരി എന്റെ പുത്രന്റെ വായിൽനിന്നു കേൾപ്പാൻ ഞാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞു. നാടുവാഴി പൈതലിനെ കൊണ്ടുവരുവാൻ കല്പിച്ചു. ഭാഗ്യക്കാരി അവളുടെ പുത്രനെ കണ്ടപ്പോൾ സ്വർഗ്ഗത്തിലേക്കു സൂക്ഷിച്ചു ദൈവത്തെ മഹത്വപ്പെടുത്തി ഇപ്രകാരം പറഞ്ഞു: 'കരുണയുള്ളവനായ ദൈവമേ! ഈ പോരാട്ടത്തിൽ എന്റെ പുത്രനെ കാൺമാൻ എന്നെ യോഗ്യമാക്കിയതിനാൽ നിന്നെ ഞാൻ സ്തോത്രം ചെയ്യുന്നു. ആംഗികത്താൽ ആകാശത്തെ വിരിക്കുകയും പുഷ്പാദികളാൽ ഭൂമിയെ അലങ്കരിച്ചു കിരീടം ധരിപ്പിക്കയും സൂര്യനെയും ചന്ദ്രനെയും തിരുവിഷ്ടംപോലെ നിയമിക്കുകയും ചെയ്ത ദൈവമേ! എനിക്കും എന്റെ വയറ്റിൽനിന്നു പുറപ്പെട്ട എന്റെ പുത്രനും വാടിപ്പോകാത്ത കിരീടം തരേണമെ എന്തെന്നാൽ ഒഴിഞ്ഞുപോകാത്ത നിന്റെ തിരുനാമത്തെ ഞങ്ങൾ ധരിച്ചിരിക്കുന്നു'. 'യൂലീത്തീ നീ ശക്തിപ്പെട്ടു കൊൾക, എന്തെന്നാൽ നിന്നിൽനിന്നു ജനിച്ചവൻ നിന്നെക്കാളും പലരെക്കാളും വലിയവനാകും. നീ ഉപദ്രവം കാണുമ്പോൾ ഭയപ്പെട്ടു ഭ്രമിക്കും. നിന്റെ പുത്രൻ നിന്നെ അറിവിങ്കലേക്കു തിരിപ്പിക്കുകയും നിന്ദയെ നിന്നിൽനിന്നു നീക്കിക്കളകയും ചെയ്യും' എന്നു പറയുന്ന ഒരു ശബ്ദം ഉയരത്തിൽനിന്നു ഉണ്ടായി. യൂലീത്തി അവളുടെ പുത്രനോടു നീ ഏതു ദൈവത്തെ ആരാധിച്ചു വന്ദിക്കുന്നു എന്നു എന്നോടു പറക എന്നു പറഞ്ഞു. പൈതൽ അവന്റെ അമ്മയോടു പഴയ മനുഷ്യനെ ഉരിഞ്ഞു വിശുദ്ധവസ്ത്രം നമ്മെ ധരിപ്പിച്ച യേശുമിശിഹാ നമ്മുടെ സഹായകാരനാകയാൽ നീ ചഞ്ചലപ്പെടേണ്ടാ എന്നു പറഞ്ഞു.

നാടുവാഴി, 'നീചമായിരിക്കുന്നപ്രകാരം ഈ ലോകത്തിൽനിന്നും പിരിഞ്ഞു പോകുവാൻ നിങ്ങൾ ആഗ്രഹിക്കുന്നുവോ?' എന്നു ചോദിച്ചു. ഭാഗ്യവാനായ കുറിയാക്കോസ്, നീ പറയുന്ന ഈ ജീവൻ പാതാളത്തിന്റെ അടിവാരങ്ങളിലേക്കു ഞങ്ങളെ കൂട്ടിക്കൊണ്ടു പോകുന്നതാകുന്നു എന്നും ഞങ്ങൾക്കു വാഗ്ദത്തം ചെയ്യപ്പെട്ടിട്ടുള്ള ജീവൻ യേശുമിശിഹായുടെ അടുക്കലേക്കു ഞങ്ങളെ ക്ഷണിക്കുന്നതാകുന്നു എന്നും നാടുവാഴിയോടു പറഞ്ഞു. ഉപ്പും ഗന്ധകവും കൊണ്ടുവന്നു പൊടിച്ചു കാടിയിൽ കലർത്തി ഇവരുടെ മൂക്കിൽ ഒഴിപ്പീൻ എന്നു നാടുവാഴി പറഞ്ഞു. കല്പനപോലെ അവർ ചെയ്തു. ഭാഗ്യവാൻ ഉത്തരമായിട്ടു നിന്റെ വചനങ്ങളെ മാധുര്യമേറിയ തേൻപോലെ ഞാൻ രുചിച്ചു എന്നു ഹസ്ക്കയേൽ (3,4) ദീർഘദർശിയാൽ എഴുതപ്പെട്ടിരിക്കുന്നപ്രകാരം നിന്റെ വചനങ്ങൾ എന്റെ തൊണ്ണയ്ക്കു മാധുര്യമുള്ളവയും തേനിനെക്കാൾ വായ്ക്കു നല്ലതും തേൻകട്ടപോലെയും ആകുന്നു എന്നു പറഞ്ഞു. ഹേ നാടുവാഴി! ഞങ്ങൾക്കു സമീപിച്ചിരുന്നു സഹായിക്കുന്ന ദൈവത്തെ ഞങ്ങൾ ഉപേക്ഷിക്കുവാൻ ഈ ഉപദ്രവങ്ങളാൽ ഞങ്ങളെ നീ സമ്മതിപ്പിക്കുമോ? ഇതു നിമിത്തം നിന്റെ ഉപദ്രവങ്ങളെയും ക്രോധങ്ങളെയും ഞങ്ങൾ യാതൊന്നുമായി വിചാരിക്കുന്നില്ല എന്നു പറഞ്ഞു.

നാടുവാഴി നിങ്ങൾ എന്നെ അനുസരിച്ചാൽ മരിക്കയില്ലെന്നു പറഞ്ഞു. വിശുദ്ധപൈതൽ – മരണം ഞങ്ങൾക്കു ജീവനാകുന്നു. എന്നാൽ നന്മയെക്കുറിച്ചു അതു തിന്മയെന്നും തിന്മയെക്കുറിച്ചു അതു നന്മയെന്നും പറയുന്നവനു ഹാകഷ്ടം എന്നു ദീർഘദർശി പറഞ്ഞിരിക്കുന്നവൻ (ഏശാ. 5:20) നീ ആകുന്നു എന്നു പറഞ്ഞു. നാടുവാഴി തിന്മപെട്ട തലയോടെ! മരണത്തെ ജീവനെന്നും ജീവനെ മരണമെന്നും നീ എങ്ങനെ വിളിക്കുന്നു എന്നു ചോദിച്ചു. തുടരെ തുടരെയായി കുറേശ്ശെ വെള്ളം ഒഴുകുന്ന 14 ഇരുമ്പുകുഴലുകൾ 7 എണ്ണം പരിശുദ്ധനും 7 എണ്ണം മാതാവിനും ആയി കൊണ്ടുവന്നു. തീപോലെ ചൂടുള്ള വെള്ളം കൊണ്ടു അവ നിറച്ചു രണ്ട് എണ്ണം പരിശുദ്ധന്റെ കണ്ണുകളിലും രണ്ടു ചെവികളിലും ഒന്നു ചങ്കിലും അപ്രകാരംതന്നെ മാതാവിനും. അവരുടെ കാഴ്ചയും കേൾവിയും ഇല്ലാതായി. ചങ്കിൽ വേദനയുണ്ടായി മരിക്കുന്നതിനു തറപ്പാൻ കല്പിച്ചു. അവർ അപ്രകാരം ചെയ്തു –ചൂടുപിടിച്ചു പഴുത്തിരിക്കുന്നവയായ ഈ കുഴലുകൾ തറച്ചപ്പോൾ മിശിഹാതമ്പുരാന്റെ ആംഗ്യത്താൽ അവ തണുത്തുപോയി. അപ്പോൾ ഭാഗ്യശാലികൾ മിശിഹാതമ്പുരാനെ മഹത്വപ്പെടുത്തി. ഇവരെ ഏതു വിധത്തിൽ നശിപ്പിക്കണമെന്നു ഞാൻ ആലോചിക്കുന്നതുവരെയ്ക്കും വിലങ്ങുവെച്ചു കാരാഗൃഹത്തിൽ താമസിപ്പിക്കുക എന്നു നാടുവാഴി കല്പിച്ചു.

പരിശുദ്ധൻ കാരാഗൃഹത്തിൽ വിലങ്ങിൽ കിടക്കുമ്പോൾ 15–ാം മസുമൂറാ പാടി പ്രാർത്ഥിച്ചു. പിന്നെയും പാതിരാത്രിയിൽ പരിശുദ്ധൻ എഴുന്നേറ്റു. 'കർത്താവേ! എന്റെ അധരത്തെ എനിക്കു തുറക്കേണമേ. എന്റെ വാ നിന്റെ സ്തുതികൾക്കു ചേരുകയും ചെയ്യേണമേ –നീതിയുള്ള നിന്റെ ന്യായവിധികളെപ്പറ്റി നിന്നെ സ്തുതിപ്പാനായിട്ടു പാതിരാത്രിയിൽ ഞാൻ എഴുന്നേറ്റു' എന്നിപ്രകാരം പ്രാർത്ഥിച്ചു. പ്രാർത്ഥന കഴിഞ്ഞപ്പോൾ സാത്താൻ വളരെ വേദനയോടുകൂടെ കാരാഗൃഹത്തിൽ ഭാഗ്യക്കാരൻ കുറിയാക്കോസിന്റെ അടുക്കൽ പ്രവേശിച്ചു അവനോട് ഇപ്രകാരം പറഞ്ഞു: 'പൈതലേ, നിന്റെ ദൈവമായ കർത്താവിന്റെ മുമ്പാകെ നീ എന്തിനു അധികം പ്രാർത്ഥിക്കുന്നു –കർത്താവു നിന്റെ പ്രാർത്ഥനയെ കേൾക്കയില്ല– അവൻ നിന്റെ പ്രാർത്ഥനയിൽനിന്നു ഉദാസീനൻ ആയിരിക്കുന്നു– നിന്റെ സഹായത്തിനായി അവൻ എന്നെ അയച്ചു ഇവയെ നിന്നോടു പറവാനായി കല്പിച്ചിരിക്കുന്നു– ഇനിയും നാടുവാഴി നിന്നെ വിളിച്ചു ചോദ്യം ചെയ്യുമ്പോൾ ഭയംകൂടാതെയും തർക്കിക്കാതെയും നീ ഉത്തരം പറയണം. അപ്പോൾ നീ ഈ ലോകരാജാവിനും സ്വർഗ്ഗീയരാജാവിനും സ്നേഹിതനായിത്തീരും. തിന്മപ്പെട്ടവന്റെ വഞ്ചന ഉടനെ പരിശുദ്ധൻ ഗ്രഹിച്ച് അവനോട്, 'സാത്താനെ എന്നിൽനിന്നു നീങ്ങിപോക. എന്തെന്നാൽ നിനക്കു മിശിഹായുടെ പരിശുദ്ധന്മാരിൽ സ്ഥലവും അധികാരവും ഇല്ല –ദൈവമായ കർത്താവു അഗ്നി നരകത്തിലേക്കു നിന്നെ അയക്കട്ടെ' എന്നു പറഞ്ഞു. ആകല്ക്കറുസാ, ഭാഗ്യ

വാനോടു 'നിനക്കു എന്നെ ജയിക്കാമെന്നു നീ നിരൂപിക്കുന്നുവോ? ഞാൻ നാടുവാഴിയിൽ പ്രവേശിച്ച് അവന്റെ വിചാരത്തെ മാറ്റും. അവൻ നിന്നോടു യാതൊന്നും പറയാതിരിക്കേണ്ടുന്നതിനു അവന്റെ അധരത്തെ ഞാൻ ബന്ധിക്കും -അപ്പോൾ നീ നോക്കിപ്പാർക്കുന്ന കിരീടം നിനക്കു ലഭിക്കയില്ല- നിന്റെ അമ്മയുടെ ഹൃദയത്തിലേക്കും ഞാൻ പ്രവേശിച്ച് അവളെ നേരുള്ളവഴിയിൽനിന്നു ഞാൻ തെറ്റിക്കും' എന്നു പറഞ്ഞു- അപ്പോൾ ഭാഗ്യക്കാരൻ കുറിയാക്കോസു 'സാത്താനെ എന്നിൽനിന്നു നീങ്ങിപോക. കർത്താവു നിന്നെ ലജ്ജിപ്പിക്കട്ടെ' എന്നു പറഞ്ഞു. അപ്പോൾ അവൻ പുകപോലെയും ചുഴലിക്കാറ്റുപോലെയും നീങ്ങിപ്പോയി- അപ്പോൾ ഭാഗ്യക്കാരൻ, കള്ളൻവന്നു നമ്മുടെ നിക്ഷേപം കവർച്ച ചെയ്യാതിരിക്കേണ്ടുന്നതിനു പ്രാർത്ഥനയിലും ജാഗരണത്തിലും ഇടവിടാതിരിക്ക എന്നു അമ്മയോടു പറഞ്ഞു. കാരാഗൃഹത്തിൽ ബന്ധിക്കപ്പെട്ടിരുന്ന ശേഷമുള്ളവർ കേട്ടു ദൈവത്തെ എത്രയും ഭയപ്പെട്ടു. ദൈവമേ! നിന്റെ കൃപപോലെ ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ! നിന്റെ അനുഗ്രഹങ്ങളുടെ ബഹുത്വംപോലെ ഞങ്ങളുടെ പാപങ്ങളെ മായിച്ചുകളയേണമേ – ഞങ്ങളുടെ അന്യായത്തിൽനിന്നു ഞങ്ങളെ നന്നായി കഴുകി ഞങ്ങളുടെ പാപങ്ങളിൽനിന്നു ഞങ്ങളെ വെടിപ്പാക്കേണമേ! എന്നിപ്രകാരം പരിശുദ്ധൻ പ്രാർത്ഥിപ്പാൻ തുടങ്ങി.

കുറെ ദിവസങ്ങളുടെ ശേഷം നാടുവാഴി ആളയച്ചു പരിശുദ്ധനെയും അമ്മയെയും കാരാഗൃഹത്തിൽനിന്നു കൊണ്ടുവന്നു. നാടുവാഴി പൈതലിനോട്, നീ എന്റെ ദേവന്മാർക്കു ബലികഴിക്കണമെന്നു ഞാൻ ആവശ്യപ്പെടുന്നില്ല -എന്നാലോ സ്രാപ്പിയൂനു ധൂപം വെയ്ക്കാമെന്നു മാത്രം നീ പറക- ഞാൻ നിന്നെ അഴിച്ചുവിടാം എന്നു പറഞ്ഞു.

ഭാഗ്യവാൻ: പിശാചിന്റെ സ്നേഹിതനും, സഖിയും ശുശ്രൂഷക്കാരനുമെ! ഇതു ഞാൻ പറയുകയില്ല. എന്നാൽ ഇതിനുപകരം ഈ വിഗ്രഹ ആലയങ്ങൾ മറിച്ചിടപ്പെടേണ്ടുന്നതിനു ഞാൻ പ്രാർത്ഥിക്കുന്നു എന്നു പറഞ്ഞു. ഉടനെ ദൈവദൂതൻ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങി വിഗ്രഹാലയത്തെയും അതിൽ നിന്നിരുന്ന പതിന്നാല് ദേവന്മാരെയും മറിച്ചിട്ടു തകർത്തുപൊടിയാക്കി. അപ്പോൾ ഭാഗ്യവാൻ ചിരിച്ചുകൊണ്ടു നാടുവാഴിയോടു ഇപ്രകാരം പറഞ്ഞു: 'നിന്റെ ദേവന്മാരിൽ സൂക്ഷിക്ക. അവൻ എങ്ങനെ പൂഴിയായി! എന്റെ ദൈവം നിന്റെ ദേവന്മാരോടു കോപിച്ചു. അവർ ഒന്നിനും കൊള്ളരുതാത്ത മണ്ണായിത്തീർന്നു. എന്തെന്നാൽ എന്റെ ദൈവം ബലവാനും പരാക്രമനും ആകുന്നു. ഹേ നാടുവാഴി! ഞാൻ നിന്നോടു പറയുന്നതുപോലെ ചെയ്ക. നിന്റെ ദേവന്മാരുടെ മണ്ണെടുത്തു എണ്ണയും വെള്ളവും കൂട്ടിക്കുഴച്ചു അതിന്റെ ആകൃതിയിൽ മനഞ്ഞു നല്ല കേത്താനായിൽ ഏഴു ദിവസം പൊതിഞ്ഞുവെയ്ക്ക. അവ എഴുന്നേല്ക്കുമോ എന്നു കാണാമല്ലോ. അവയ്ക്കുതന്നെ അവ സഹായിച്ചില്ലെങ്കിൽ മനുഷ്യരെ സഹായിപ്പാനും അവയ്ക്കു കഴികയില്ല'. ഭാഗ്യവാൻ ആജ്ഞാപിച്ചതുപോലെ നാടുവാഴി ചെയ്തു. യാതൊരു ഫലവും ഉണ്ടായില്ല. ഉപദ്രവിക്കുന്നതിനു ആയുധങ്ങൾ ഉണ്ടാക്കുവാൻ പണിക്കാരനോടു പറവാൻ നാടുവാഴി കല്പിച്ചു. സാത്താൻ നാടുവാഴിയിൽ പ്രവേശിച്ചു പണിക്കാരനോടു യാതൊന്നും പറവാൻ അവനെ സമ്മതിച്ചില്ല. അപ്പോൾ പരിശുദ്ധൻ, ഉണ്ടാക്കേണ്ടുന്ന ആയുധങ്ങൾ ഇത്രയെന്നും അവ എന്തിനെന്നും അവയുടെ വിധം എങ്ങിനെ എന്നും പണിക്കാരനോടു പറഞ്ഞു. പണിക്കാരൻ കേട്ടിട്ടു ഇങ്ങനെയുള്ള കഠിന ആയുധങ്ങളെപ്പറ്റി ഞാനും എന്റെ പിതാക്കന്മാരും കേട്ടിട്ടില്ല. അതിനാൽ ഇവയെ ഈ കുട്ടിയെ ഉപദ്രവിപ്പാനായി ഉണ്ടാക്കാൻ ഇനിക്കു അറിഞ്ഞുകൂടാ. അതുകൊണ്ടു മറ്റു പണിക്കാരെ വരുത്തിക്കൊൾക എന്നു പറഞ്ഞു. നാടുവാഴി ആളയച്ചു മറ്റു പണിക്കാരെ വരുത്തി നാല്പതു ദിവസങ്ങൾക്കകം കൊണ്ടുവരുന്നതിനു ആജ്ഞാപിച്ചു.

നാടുവാഴി പൈതലിനെ കാരാഗൃഹത്തിലേക്കു അയച്ചു. ഭാഗ്യവാൻ അവിടെയുണ്ടായിരുന്ന നാനൂറ്റിമുപ്പതു തടവുകാരോടും ഉപദേശിച്ചു അവരെ മനസ്സു തിരിച്ചു. അവരുടെ മേൽ ഉണ്ടായ കൃപനിമിത്തം അവൻ ആത്മാവിൽ ശക്തിപ്പെടുകയും ചെയ്തു. നാടുവാഴി ആളയച്ചു ആയുധങ്ങൾ വരുത്തി ഭാഗ്യക്കാരെ വിളിപ്പിച്ചു. പൈതലിനോടു ഞാൻ നിന്നെ വൃഥാ വിടുമെന്നു നീ വിചാരിക്കേണ്ട എന്നു പറഞ്ഞു.

വിശുദ്ധപൈതൽ: നാണം കെട്ടവനെ! നീ എന്നെ ഭയപ്പെടുത്തുന്നുവോ; ഈ ആയുധങ്ങൾ എല്ലാം ഉണ്ടാക്കുന്നതിനു പറഞ്ഞതു ഞാൻതന്നെ അല്ലയോ എന്നു ചോദിച്ചു. നാടുവാഴി ഇവൻ ക്ഷുദ്രക്കാരൻ ആകുന്നു എന്നു പറഞ്ഞു. ഭാഗ്യവാൻ ദുഷ്ടാ! ഇതുപോലെ നൂറ് എണ്ണം ഉണ്ടാക്കിയാലും ഇനിക്കു സഹായമുള്ളതിനാൽ നിന്നെ ഞാൻ ജയിക്കും. നിന്റെ കോപത്തെ ഞാൻ ഭയപ്പെടുന്നില്ല. എന്തെന്നാൽ യേശുമിശിഹാ എന്റെ സഹായകാരനാകുന്നു എന്നു പറഞ്ഞു. നാടുവാഴി അവരെ ചിരച്ചു അവരുടെ തലയിലെ തൊലി ഉരിച്ചു. അഗ്നിക്കനൽ അവരുടെ തലയിൽ ഇടുവീൻ, അവർ നശിക്കട്ടെ എന്നു പറഞ്ഞു. കനലുകൾ പെട്ടെന്നു കെട്ടു. അവ അവരുടെ തലകളിൽ കിരീടങ്ങളായിത്തീരുകയും സൂര്യരശ്മിപോലെ അവർ ശോഭിക്കയും ചെയ്തു. അത്യുന്നതന്റെ കല്പനയാൽ കാരാഗൃഹം തുറക്കപ്പെടുകയും നാനൂറ്റിമുപ്പതു ആളുകളും അവിടെനിന്നു പുറപ്പെട്ടു ഉന്നതശബ്ദത്താൽ തന്റെ കൃപ മുഖാന്തിരം സകലവും ഉണ്ടാക്കിയ ദൈവത്തെ സ്തോത്രംചെയ്തുകൊണ്ടു വരികയുംചെയ്തു.

നാടുവാഴി അവരോടു 'വിശ്വസിക്കുന്നതിനായി നിങ്ങൾ എന്തു കണ്ടു' എന്നു ചോദിച്ചു.

ഭാഗ്യവാന്മാർ ദുഷ്ടനും ബുദ്ധിയില്ലാത്തവനുമേ! ശ്രേഷ്ഠന്മാരുടെ കിരീടങ്ങൾ, അവരുടെ തലകളിൽതന്നെ വെയ്ക്കപ്പെട്ടിരിക്കുന്നതു നീ കാണുന്നില്ലയോ. എന്നാറെയും നിങ്ങൾ വിശ്വസിക്കേണ്ടുന്നതിനു എന്തുകണ്ടു എന്നു നീ ചോദിക്കുന്നുവോ എന്നു ചോദിച്ചു. നാടുവാഴി, അവരെ പട്ടണത്തിനു പുറത്തുകൊണ്ടുപോയി കൊല്ലുവാൻ കല്പിച്ചു. അവർ മിശിഹായുടെ സ്ലീബായിൻ അടയാളത്താൽ തങ്ങളെത്തന്നെ മുദ്രകുത്തി ധനുമാസം 15-ാംനു കിരീടം ധരിപ്പിക്കപ്പെടുകയും ചെയ്തു.

അപ്പോൾ നാടുവാഴി കോപിച്ചു ആയുധങ്ങൾ കൊണ്ടുവന്നു വലത്തുതോൾ മുതൽ ഉള്ളങ്കാൽ വരെയും ഇടത്തുതോൾ മുതൽ ഉള്ളങ്കാൽ വരെയും തലയിലും ആണി തറപ്പാൻ കല്പിച്ചു. നാടുവാഴി നിന്റെ ദൈവം സത്യമുള്ളവനാകുന്നു എങ്കിൽ അവൻ വന്നു എന്റെ കൈയിൽനിന്നു നിന്നെ രക്ഷിക്കട്ടെ എന്നു പറഞ്ഞു. ഉടനെ സ്വർഗ്ഗത്തിൽനിന്നു ഒരു ദൈവദൂതൻ വന്നു പൈതലിൽനിന്നു ആണി ഊരി നാടുവാഴിയുടെ കഴുത്തേൽ തറച്ചു. നാടുവാഴി അട്ടഹസിച്ചു ക്രിസ്ത്യാനികൾക്കു ജീവനുള്ള ദൈവം ഉണ്ടെന്നു ഇപ്പോൾ ഞാൻ അറിഞ്ഞു. ഞാൻ ആശ്വസിച്ചു നിന്റെ ദൈവത്തിൽ വിശ്വസിക്കേണ്ടുന്നതിനു എനിക്കുവേണ്ടി പ്രാർത്ഥിക്ക എന്നു പറഞ്ഞു. ഭാഗ്യവാൻ നീ വിശ്വസിക്കയില്ലെന്നു ഞാൻ അറിയുന്നു എങ്കിലും നിൽക്കുന്ന ഈ ആളുകൾ വിശ്വസിക്കേണ്ടുന്നതിനു നിനക്കു ആശ്വസമുണ്ടാകട്ടെ എന്നു പറഞ്ഞു അവന്റെ കൈ നീട്ടി. ആണികൾ നാടുവാഴിയുടെ കഴുത്തിൽനിന്നു ഊരിപ്പോകയും ചെയ്തു. അപ്പോൾ അവൻ അട്ടഹസിച്ചു അർപ്പാക്കും, അപ്പല്ലോനും, അറിയൂസ്സും ആയുള്ളോരെ! നിങ്ങൾക്കു സ്തുതി. എന്തെന്നാൽ നിങ്ങളുടെ നിമിത്തം ലോകത്തിൽ സമാധാനം നടക്കുന്നു. നിങ്ങൾ എന്നെ ജീവിപ്പിക്കയും ചെയ്തു, എന്നു മഹത്വപ്പെടുത്തി പറഞ്ഞു. ഭാഗ്യവാൻ – നീ ഇപ്പോൾ ജയിച്ചു എന്നു വിചാരിക്കുന്നു എങ്കിലും മറ്റൊന്നിൽ നീ പിടിക്കപ്പെടും എന്നു പറഞ്ഞു.

ഉപദ്രവിപ്പാനുള്ള മറ്റു ആയുധങ്ങളും കൊണ്ടുവന്നു അവയാൽ അവരെ ഉപദ്രവിപ്പീൻ. മിശിഹാ വന്നു എന്റെ കൈയിൽനിന്നു അവരെ രക്ഷിക്കട്ടെ എന്നു പറഞ്ഞു. പരിശുദ്ധൻ തല മുതൽ ഉള്ളങ്കാൽവരെയും പീഡിപ്പിക്കപ്പെട്ടു. പിന്നെയും ഉണ്ടാക്കപ്പെട്ടിട്ടുള്ള ആയുധങ്ങൾ കൊണ്ടുവരുവാൻ കല്പിച്ചു. അവർ കൊണ്ടുവന്നു. അറ്റത്തു ഇരിമ്പുള്ള വടികളിൽ ഒന്നു നാടുവാഴി എടുത്തു ഒരു അടിയാൽ പൈതലിനെ കൊല്ലണമെന്നു അവൻ പറഞ്ഞു. അവന്റെ കൈ അവനു വിരോധമായി വന്നു അവനെ അടിച്ചതിനാൽ അവൻ മറിഞ്ഞുവീണു. അവരുടെ വാൾ അവരുടെ ഉള്ളിൽ കടക്കുകയും അവരുടെ വില്ലു അവരെ തകർക്കുകയും ചെയ്യട്ടെ എന്നു എഴുതപ്പെട്ടിരിക്കുന്നതു നിവൃത്തിച്ചു. നാടുവാഴി – ദേവന്മാരുടെ ജീവനാണെ ഈ പൈതൽ ക്ഷുദ്രക്കാരൻ ആകുന്നു എന്നു പറഞ്ഞു. വിശുദ്ധപൈതൽ, ഞാൻ ക്ഷുദ്രം അറിയുന്നില്ല. ഇനിക്കു സഹായിക്കുന്നതു മിശിഹായുടെ ശക്തിയാകുന്നു എന്നു പറഞ്ഞു. നാടുവാഴി ഇരുമ്പു ചങ്ങലകൾ കൊണ്ടുവന്നു അവനെ വരിഞ്ഞുകെട്ടുവിൻ എന്നു പറഞ്ഞു. അവർ അവരെ വരിഞ്ഞുകെട്ടി. അവരുടെ ശരീരങ്ങൾ മൂന്നായി മുറിയത്തക്കവിധത്തിൽ ആകുകയുംചെയ്തു. അപ്പോൾ വിശുദ്ധപൈതൽ പ്രാർത്ഥിച്ചു: 'ആകാശവും ഭൂമിയും തന്റെ ശ്രേഷ്ഠതയിൻ പ്രഭയിൽനിന്നും ഉള്ളവനും ബലവാനും പരിശുദ്ധനുമായി സർവ്വശക്തനായ ദൈവമേ! എന്റെ കർത്താവേ! ഈ ഞെരുക്കങ്ങൾ എല്ലാം ജയത്തിന്റെ കിരീടം പ്രാപിപ്പാനായിട്ടു ഞാൻ സഹിച്ചു എന്നു നീ കാണേണമേ. ബലവാനായ ദൈവമായ കർത്താവേ! ഇവയൊക്കെയും ഞാൻ സഹിച്ചതിനാൽ ഇപ്പോൾ എന്റെ ആത്മാവിനെ എടുത്തുകൊള്ളേണമേ എന്റെ കർത്താവേ! സകല ലോകങ്ങളുടെയും രാജാവേ! ശത്രുവിനെ ജയിപ്പാനും നിന്റെ തിരുമുമ്പാകെ മുഖപ്രസാദമുണ്ടാകുവാനും ആയി എനിക്കു കൃപ നല്കേണമേ' എന്നു പറഞ്ഞു. പോരാട്ടം ചെയ്തു ജയിച്ച ശ്രേഷ്ഠനെ! നീ വന്നു നിന്റെ പ്രതിഫലം കൈക്കൊണ്ടു വീണ്ടും നാടുവാഴിയെ ലജ്ജിപ്പിപ്പ

ാനായിട്ടു പോക' എന്നു പറയുന്ന ശബ്ദം സ്വർഗ്ഗത്തിൽനിന്നു ഉണ്ടായി.

അപ്പോൾ ആ ദ്രോഹിയുടെ കല്പനപ്രകാരം അറപ്പുവാൾ കൊണ്ടുവന്നു അവരുടെ ദേഹത്തിൽ അറക്കേണ്ടുന്നതിനായി വെച്ചു. വാൾ തിരിഞ്ഞു, കൊണ്ടുവന്നവരെ അറുത്തു. എന്നാൽ പരിശുദ്ധൻ നിനക്കു ഞങ്ങളെ അറക്കണമെന്നു ആഗ്രഹമുണ്ടെങ്കിൽ മരംകൊണ്ടു അറപ്പുവാൾ ഉണ്ടാക്കി ഞങ്ങളെ അറക്കുക എന്നു പറഞ്ഞു. നാടുവാഴി അപ്രകാരംചെയ്തു. അറത്തതിന്റെ ശേഷം വറക്കുന്ന ഇരിമ്പുചട്ടിയിൽ അവരുടെ ശരീരങ്ങൾ ഇട്ടു എണ്ണയും ഉപ്പും ഒഴിച്ചു വറക്കുന്നതിനു കല്പിച്ചു. വറത്തുകഴിയുന്നതുവരെ നാടുവാഴിയും അവിടെത്തന്നെ നിന്നു. അതിന്റെ ശേഷം ഈ പൈതലിനെ വല്യ യുദ്ധത്തിൽ അകപ്പെടുത്തിയിട്ടും അവൻ അവന്റെ സത്യത്തിൽനിന്നു പിഴച്ചില്ല എന്നു നാടുവാഴി തന്റെ മന്ത്രിയോടു പറഞ്ഞിട്ടു പട്ടികൾക്കു ഇട്ടുകൊടുപ്പാൻ കല്പിച്ചു. അപ്പോൾ മിശിഹാ കുട്ടിയെ സ്വർഗ്ഗരാജ്യം കാണിച്ചു വറക്കുന്ന ചട്ടിയിലേക്കു എഴുന്നെള്ളി അവരുടെ ശരീരങ്ങളെ പുതുതാക്കി ജീവാത്മാവിനെയും സ്വർഗ്ഗീയശക്തിയെയും കൊടുത്തു നിങ്ങൾ പോയി ദുഷ്ടനായ ന്യായാധിപതിയെ ലജ്ജിപ്പിപ്പീൻ എന്നു കല്പിച്ചു. അവർ സംഘത്തിലേക്കു വന്നപ്പോൾ അനേകായിരം ജനങ്ങൾ കൂടിയിരുന്നതിനാൽ യൂലീത്തിക്കു അകത്തു പ്രവേശിപ്പാൻ പാടില്ലാതെ നിന്നു. അപ്പോൾ പരിശുദ്ധൻ തന്റെ അമ്മയോടു എന്റെ അമ്മെ എന്നെ താഴെ നിർത്തുക എന്നു പറഞ്ഞു. പൈതൽ നിലത്തിറങ്ങി ദിവ്യശക്തിയാൽ കൂട്ടത്തിൽകൂടെ അമ്മയുടെ കൈയ്ക്കുപിടിച്ചു കയറി നാടുവാഴിയുടെ സിംഹാസനത്തിൻ മുമ്പാകെ വന്നു അവനോടു ദുഷ്ടാ! നീ ഞങ്ങളെ അറിയുന്നുവോ? എന്നു ചോദിച്ചു. നാടുവാഴി ഭയന്നിട്ടു ഞാൻ അറിയുന്നില്ല, നിങ്ങൾ എന്റെ അടുക്കൽനിന്നു പോകുവീൻ എന്നു പറഞ്ഞു. പരിശുദ്ധൻ, ഞാൻ നിങ്ങളെ അറിയുന്നില്ല എന്നു നീ പറയുന്നതു നിന്റെ അടുക്കൽവെച്ച് സംഭവിച്ചവയെ നീ വിശ്വസിക്കാഴികകൊണ്ടാകുന്നു. നീ അറത്തു വറത്തതു ഞങ്ങളെ അല്ലയോ? ഞങ്ങളുടെ രക്ഷിതാവു മരിച്ചവരുടെ ഇടയിൽനിന്നു ഞങ്ങളെ ഉയർപ്പിച്ചു. ഉടനെ അനേകരും മരിച്ചവരിൽനിന്നു ഇവനെ ഉയർപ്പിച്ച ഈ പൈതലിന്റെ ദൈവം വല്യവനാകുന്നു എന്നു അട്ടഹസിച്ചു.

അപ്പോൾ നാടുവാഴി നിങ്ങൾ ബദ്ധപ്പെടരുതു. ഇതു വഞ്ചനയാകുന്നു.നിങ്ങൾ എന്നെ വിശ്വസിക്കുകയില്ലെങ്കിൽ ഞാൻ ഇവരിൽനിന്നു ഒരു അടയാളം ചോദിക്കാം. അപ്പോൾ എല്ലാവർക്കും സത്യം അറിയാം എന്നു അട്ടഹസിച്ചു പറഞ്ഞു. വിശുദ്ധ കുറിയാക്കോസു, കുറവുകൂടാതെ കൊടുക്കുന്ന ദൈവത്തോടു ചോദിക്ക എന്നു പറഞ്ഞു. നാടുവാഴി, നിങ്ങൾ മരിച്ചവരുടെ ഇടയിൽനിന്നു ഉയർത്തതു സത്യമാകുന്നു എങ്കിൽ എന്റെ ചെരിപ്പു മുമ്പിലത്തെ മൃഗമായി ജീവിക്കട്ടെ അപ്പോൾ നിങ്ങൾ മരിച്ചവരുടെ ഇടയിൽനിന്നു ജീവിച്ചു എന്നു ഞങ്ങൾ വിശ്വസിക്കാം എന്നു പറഞ്ഞു. അപ്പോൾ പരിശുദ്ധൻ പ്രാർത്ഥിച്ചു. അതു വല്യകാളയായിത്തീരുകയും അതിൽനിന്നു ആടുകൾ പുറപ്പെടുകയും ചെയ്തു. ഉടനെ അനേകരും 'കർത്താവേ നീ നീതിയുള്ളവനും നിന്റെ ന്യായവിധികൾ ചൊവ്വുള്ളവയും ആകുന്നു' എന്നു അട്ടഹസിച്ചു. നാടുവാഴി, പൈതൽ ക്ഷുദ്രംകൊണ്ടു ഇതു ചെയ്തതിനാൽ നിങ്ങൾ ധൃതിയുണ്ടാക്കരുതു എന്നു പറഞ്ഞു. പരിശുദ്ധൻ, തീറ്റികൊടുക്കുക, കാളയും ആടും ഒരുമിച്ചു ഭക്ഷിക്കും എന്നു പറഞ്ഞു. നാടുവാഴി, കാളയെയും ആടിനെയും അറത്തു ഈ പതിനായിരങ്ങൾക്കു കൊടുക്കുക. എല്ലാവരും ഇതുകൊണ്ടുതന്നെ തൃപ്തിപ്പെട്ടാൽ സംഭവിച്ചവ സത്യമെന്നു ഏവനും അറിയും എന്നു പറഞ്ഞു. ഭക്ഷണം ഒരുക്കി പതിനായിരങ്ങളും ഇരുന്നു ഭക്ഷിച്ചു തൃപ്തന്മാരായി. ആടിൽനിന്നു പത്തു കൊട്ടയും കാളയിൽനിന്നു നാലു കൊട്ടയും ശേഷിച്ചു. നാടുവാഴി വേലക്കാരെ വിളിച്ചു ശേഷിച്ച കഷണങ്ങൾ ആരും കണ്ടുവിശ്വസിക്കാതിരിപ്പാൻ കടലിൽ ഇട്ടുകളയുന്നതിനു  പറഞ്ഞു.

ഒസിയായെ വിളിപ്പാൻ നാടുവാഴി കല്പിച്ചു. ഒസിയായോടു ഇവന്റെ വചനം എനിക്കു സഹിച്ചുകൂടാത്തതിനാൽ ഇവന്റെ നാക്കു ഖണ്ഡിക്കുക എന്നു പറഞ്ഞു. ഒസിയാ നാക്കു ഖണ്ഡിച്ചതിന്റെശേഷം പരിശുദ്ധൻ നാടുവാഴിയോടു 'നീ എന്റെ നാക്കു ഖണ്ഡിച്ചതുകൊണ്ടു ഞാൻ നിന്നോടു സംസാരിക്കയില്ലെന്നു നീ വിചാരിച്ചുവോ? നിനക്കും നിന്റെ അപ്പനും അതിനെ ഇല്ലായ്മ ചെയ്‌വാൻ കഴിയാത്ത ആത്മീയനാവു എനിക്കു നല്കപ്പെട്ടിരിക്കുന്നു' എന്നു പറഞ്ഞു. നാടുവാഴി ഒസിയായോടു 'നീ എന്തുകൊണ്ടു അവന്റെ നാക്കു മുഴുവനായി ഖണ്ഡിച്ചില്ല' എന്നു ചോദിച്ചു. ഒസിയാ എന്റെ യജമാനനെ കണ്ടാലും അവന്റെ നാക്കു എന്റെ കൈയിൽ ഇരിക്കുന്നു. ഹസ്സീറാ വന്നു അവന്റെ നാക്കു ഖണ്ഡിപ്പാൻ കല്പിക്കേണമേ. ഹസ്സീറാ പിന്നെയും ജീവിച്ചാൽ ഞാനും മരണത്തിനു കുറ്റക്കാരനാകുന്നു എന്നു പറഞ്ഞു. ഹസ്സീറാ വന്നു അവന്റെ നാക്കു ഖണ്ഡിച്ചയുടനെതന്നെ അവൻ വീണു മരിച്ചു. അപ്പോൾ ഒസിയാ യവുസേബിസ്സ് എസ്തുലേത്തിക്കായോടും ദേമത്രിയോസ് സ്ക്കുൻദേറോസ്സിനോടുംകൂടെ ദൈവത്തിൽ വിശ്വസിച്ചു ഖേദംകൂടാതെ അവന്റെ മുമ്പിൽനിന്നു പുറപ്പെട്ടുപോയി. അവർ മിശിഹാ കർത്താവിൽ സന്തോഷിച്ചുകൊണ്ടു തന്റെ അടുക്കലേക്കു നമ്മെ തിരിപ്പിച്ച ക്രിസ്ത്യാനികളുടെ ദൈവം നമ്മെ കാണിച്ചിട്ടുള്ള തന്റെ ക്രിയകൾ അനുഗ്രഹിക്കപ്പെട്ടതാകുന്നു എന്നു പറഞ്ഞു.

നാടുവാഴി, ദേവന്മാർക്കു ബലികഴിപ്പാൻ നിനക്കു മനസ്സില്ലെങ്കിൽ നിവേദിക്കപ്പെട്ട മാസം ഭക്ഷിക്കയും വീഞ്ഞു കുടിക്കയും ചെയ്ക. ഉപദ്രവങ്ങളിൽനിന്നു നിനക്കു രക്ഷയുണ്ടാകും എന്നു പറഞ്ഞു. വിശുദ്ധപൈതൽ, സാത്താന്റെ ശുശ്രൂഷക്കാരനെ! അശുദ്ധമായിട്ടുള്ളതും നിന്ദ്യമായിട്ടുള്ളതും ഒരുനാളും ഞാൻ ഭക്ഷിക്കയില്ലെന്നുള്ളതു നീ അറിഞ്ഞുകൊൾക എന്നു പറഞ്ഞു. നാടുവാഴി, അവരുടെ വാ പൊളിച്ചു അവരുടെ വായിൽ മാംസം ഇട്ടു വീഞ്ഞു ഒഴിപ്പാൻ കല്പിച്ചു. അവർ അങ്ങനെ ചെയ്തപ്പോൾ നാടുവാഴി, കുറിയാക്കോസേ നിന്റെ ദൈവത്തിന്റെ അടുക്കൽ ഉള്ള നിന്റെ മുഖപ്രസാദം നീ ഇല്ലാതാക്കി എന്നു പറഞ്ഞു. വിശുദ്ധപൈതൽ, സത്യത്തിന്റെ ശത്രുവും അത്യുന്നതനായ ദൈവത്തിന്റെ സ്നേഹിതന്മാരെ ദ്വേഷിക്കുന്നവനും സ്വർഗ്ഗീയനിയമത്തിൽനിന്നു ഇതരനുമെ! എന്റെ ഇഷ്ടത്തോടെ ഇതു ചെയ്താൽ ഞാൻ കുറ്റക്കാരനായേനെ. എന്റെ ഇഷ്ടം കൂടാതെ ഇതു ഉണ്ടായതിനാൽ ജയത്തിന്റെ കിരീടം ഇനിക്കു ഒരുക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞു. നാടുവാഴി ഒരു വല്യചെമ്പുപാത്രം കൊണ്ടുവന്നു അതിൽ ചെമ്പും വെടിയുപ്പും ഈയവും ഗന്ധകവും അരക്കും ചെഞ്ചല്യവും ഇരുമ്പും ഇട്ടു ഉരുക്കുവാൻ കല്പിച്ചു. വേലക്കാർ കല്പനപോലെ ചെയ്തതിന്റെശേഷം നാടുവാഴിയോടു കണ്ടാലും ചെമ്പുപാത്രം എത്രയും ചൂടുപിടിച്ചിരിക്കുന്നു. അതിന്റെ ശബ്ദം ഇടിപോലെ പുറപ്പെടുന്നു. അതു സൂര്യനെക്കാൾ ശോഭിക്കുന്നു. അതു തിളച്ചാറെ പാത്രത്തിനു മുകളിൽ പതിനഞ്ചു മുഴത്തോളം പൊങ്ങുന്നു. അതിനാൽ ആ മനുഷ്യർ വരുവാൻ കല്പിക്കണമേ, എന്നു പറഞ്ഞു. നാടുവാഴി ആളയച്ചു അവരെയും ചെമ്പുപാത്രത്തിൽ കിടന്നു അവരുടെ മരണം കാണുന്നതിനു അനേകായിരങ്ങളെയും വരുത്തി.

എന്നാൽ യൂലീത്തി ചെമ്പുപാത്രത്തിൽ തീ തിളയ്ക്കുന്നതിനെ കണ്ടാറെ അവൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന നിക്ഷേപത്തെ ഉപേക്ഷിപ്പാൻ വിചാരിച്ചു. പുത്രൻ ഇതു അറിഞ്ഞിട്ടു അവളോടു എന്റെ അമ്മേ! ഈ ചെമ്പുപാത്രത്തിന്റെ മുമ്പാകെ നിന്നു നീ ഭയപ്പെടരുതേ. ഹനനിയായിടത്തുള്ളവരെ അഗ്നിച്ചൂളയിൽനിന്നു രക്ഷിച്ചവനു ഈ ചെമ്പുപാത്രത്തിൽനിന്നു നമ്മെയും രക്ഷിപ്പാൻ കഴിയും എന്നു ഗ്രഹിച്ചുകൊൾക – ഭൂമിക്കടുത്ത ഈ ശിക്ഷയിൽനിന്നു ഓടിയൊളിപ്പാനായിട്ടു നീ വിചാരിക്കുന്നു എങ്കിൽ കെട്ടുപോകാത്ത അഗ്നിയുണ്ടെന്നു നീ അറിയുന്നുവല്ലോ. എന്റെ അമ്മേ! അപ്രകാരമല്ല, കണ്ടാലും നമ്മുടെ ദൈവം നമ്മുടെ അടുക്കൽ നിന്നു നമുക്കു സഹായിക്കുന്നു. ശൂശാനെ അവളുടെ ശത്രുക്കളിൽനിന്നു രക്ഷിച്ചവൻ ഈ ചെമ്പുപാത്രത്തിൽനിന്നു നമ്മെയും രക്ഷിക്കും. ദാനിയേലിനെ സിംഹങ്ങളുടെ കുഴിയിൽനിന്നു രക്ഷിച്ചവൻ നമ്മെയും വീണ്ടുകൊണ്ടു നമുക്കു സഹായിക്കും. കർത്താവിനു തിരുവിഷ്ടം ഉണ്ടെങ്കിൽ ഈ ചെമ്പുപാത്രത്തെ വിശ്വാസിയായ യോബിന്റെ പോരാട്ടംപോലെ ആക്കും. അവൻ അവന്റെ പുത്രന്മാരെയും പുത്രിമാരെയും അവനുള്ള സകലത്തെയും അവന്റെ ശരീരത്തെയും നശിപ്പിച്ചപ്പോൾ കർത്താവു തന്നു കർത്താവു എടുത്തു കർത്താവിന്റെ നാമം സ്തുതിക്കപ്പെട്ടതായിരിക്കട്ടെ എന്നല്ലാതെ ഒന്നും പറഞ്ഞില്ല. ഇപ്പോൾ എന്റെ അമ്മേ! നാമും അവനെപോലെ ജീവന്റെ കിരീടം വാങ്ങണം എന്നു പറഞ്ഞു അമ്മയ്ക്കുവേണ്ടി സങ്കടത്തോടെ പ്രാർത്ഥിച്ചു. പ്രാർത്ഥനയുടെ അവസാനത്തിൽ വിശുദ്ധാത്മാവു അവളുടെമേൽ ഇറങ്ങി. ഉടനെ അവളുടെ അടുക്കൽ ഉണ്ടായിരുന്ന സാത്താൻ ഓടിപ്പോയി. അപ്പോൾ അവൾ എന്റെ പുത്രാ! വരിക നീ എനിക്കു സ്വർഗ്ഗരാജ്യത്തിൽ പിതാവായി തീർന്നു എന്റെ പുത്രാ! വരിക, നമുക്കായി ഒരുക്കിയിരിക്കുന്ന ഈ പോരാട്ടത്തെ നമക്കു ജയിക്കാം –എന്നിൽ ഒളിച്ചിരുന്ന തിന്മപെട്ടവൻ എന്നിൽനിന്നു പോയതിനാൽ ചെമ്പുപാത്രം തിളയ്ക്കുന്നതു ഞാൻ കാണുന്നില്ല– കണ്ടാലും പ്രഭാതസമയത്തു വീഴുന്ന മഞ്ഞുപോലെ പാത്രത്തെ ഞാൻ കാണുന്നു എന്നു പറഞ്ഞു.

ഇപ്രകാരം സംസാരിച്ചതിന്റെശേഷം പരിശുദ്ധൻ ചെമ്പുപാത്രത്തിൽ പ്രവേശിച്ചുനിന്നു. ആയുധങ്ങളാൽ അവരെ അതിൽ മറിച്ചിട്ടു മുക്കി. അപ്പോൾ അതു വെള്ളംപോലെ തണുത്തു. അവരെ ഉപദ്രവിച്ചതുമില്ല. പരിശുദ്ധൻ അവിടെനിന്നു ഉറച്ച ശബ്ദത്തിൽ ദൈവത്തെ മഹത്വപ്പെടുത്തി പുകഴ്ത്തി –പരിശു

ഢന്റെ പ്രാർത്ഥനയുടെ അവസാനത്തിൽ പിശാചു ഒരു സ്ത്രീവേഷം ധരിച്ചു വിലപിച്ചു മൂന്നു വയസ്സുള്ള കുട്ടി എന്നെ ജയിച്ചതിനാൽ എനിക്കു ഹാ കഷ്ടം. ഞാൻ പരിഹാസമായിത്തീരുകയും മൂന്നൂ വയസ്സുള്ള കുട്ടി എന്നെ ജയിക്കയും ചെയ്തതിനാൽ എനിക്കു ഹാ കഷ്ടം. ഇപ്പോൾ ഞാൻ എവിടേയ്ക്കു പോകണ്ടൂ, ഇനിയും എവിടെ ദുഷ്കൃത്യം ചെയ്യേണ്ടു എന്നു ഞാൻ അറിയുന്നില്ല -എന്റെ ഉപദേശം ഇതു മുതൽ മാഞ്ഞിരിക്കുന്നു. എന്റെ കുറ്റം എന്നെ പിടിച്ചു മറിച്ചിടുകയും ചെയ്തിരിക്കുന്നു. മൂന്നു വയസ്സുള്ള കുട്ടിയിൽനിന്നു ഞാൻ ലജ്ജിച്ചിരിക്കുന്നു. ഇനിയും ദോഷം എന്നെ എത്തിപ്പിടിച്ചിരിക്കുന്നു – ഈ നിന്ദ്യനായ പൈതലിൽനിന്നല്ലാതെ ഒരു ബാല്യക്കാരനിൽനിന്നായിരുന്നു എങ്കിൽ നന്നായിരുന്നു. ഈ പൈതൽ മുഖാന്തിരം എനിക്കു ഹാ കഷ്ടം. ഇനിയും ഞാൻ എന്തു ചെയ്യേണ്ടൂ. വൃദ്ധനിൽ ഞാൻ പ്രവേശിച്ചാൽ വൃദ്ധൻ പൈതലിനെ നോക്കി എന്നെ ചെവിക്കൊള്ളാതിരിക്കും. ബാല്യക്കാരനിൽ ഞാൻ പ്രവേശിച്ചാൽ അവനെ ഇളക്കുവാൻ എനിക്കു കഴിയുകയില്ല' എന്നിപ്രകാരം പറഞ്ഞു.

അപ്പോൾ പരിശുദ്ധനായ മാർ കുറിയാക്കോസു പ്രാർത്ഥിക്കയും ചെമ്പു പാത്രത്തിൽനിന്നു വളരെ തണുപ്പുള്ള വെള്ളം പുറപ്പെടുകയും ചെയ്തു. അവൻ ആ വെള്ളം കൈയിൽ കോരി കൂടിയിരുന്ന അനേകായിരം ജനങ്ങളുടെ മേൽ തളിച്ചു. അവർക്കു അതു നീതീകരണം ചെയ്യുന്ന മാമ്മോദീസായ്ക്കും പാപമോചനത്തിനുമായി തീർന്നു. ചെമ്പുപാത്രത്തിൽനിന്നു അഗ്നി പുറപ്പെട്ടു അവിടെ നിന്നിരുന്ന നാല്പതു പട്ടാളക്കാരെ കൊന്നു. അപ്പോൾ നാടുവാഴി ക്ഷുദ്രം അഗ്നിയെയും ജയിക്കുമോ എന്നു പറഞ്ഞു ചെമ്പുപാത്രം കാണ്മാൻ അടുത്തു ചെന്നു. വിശുദ്ധ കുറിയാക്കോസു പാത്രത്തിൽനിന്നു മൂന്നു വിരലേൽ വെള്ളം എടുത്തു നാടുവാഴിയുടെ കൈയിൽ തളിച്ചു. ഉടനെ അവന്റെ കൈ വെന്തു അസ്ഥിമാത്രം ശേഷിച്ചു. അപ്പോൾ നാടുവാഴി പൈതലേ, നിന്നിൽ ദൈവം ഉണ്ടെന്നു ഇപ്പോൾ സത്യമായിട്ടു ഞാൻ ഗ്രഹിച്ചു. എന്റെ യജമാനനെ എനിക്കു സഹായിക്ക മാത്രം ചെയ്ക എന്നു പറഞ്ഞു. വിശുദ്ധ കുറിയാക്കോസു നീ വിശ്വസിക്കയില്ലെന്നും നിനക്കു ദൈവരാജ്യത്തിൽ ഓഹരിയും പങ്കും ഇല്ലെന്നും ഞാൻ അറിയുന്നു. നിൽക്കുന്ന വിശ്വാസികളുടെ നിമിത്തം നിന്നെ സൗഖ്യമാക്കാമെന്നു പറഞ്ഞു പ്രാർത്ഥിച്ചു. ഉടനെ അവന്റെ കൈ സുഖപ്പെടുകയും ചെയ്തു. നാടുവാഴി ദേവന്മാരെ മഹത്ത്വപ്പെടുത്തി ഇപ്രകാരം പറഞ്ഞു: 'തങ്ങളുടെ നിമിത്തം ലോകം നിലനിൽക്കുന്ന സൂസ്സും അപ്പല്ലോനും ബർശുനായുമെ! നിങ്ങളെ ഞാൻ സ്തോത്രം ചെയ്യുന്നു. സകലത്തിന്റെയും സ്രഷ്ടാവായ മിശിഹാ നിനക്കു സ്തുതി. വിശുദ്ധ പൈതൽ അവനോടു നീ മുന്നമെ ദേവന്മാരെയും പിന്നീടു മിശിഹായെയും മഹത്ത്വപ്പെടുത്തി. ഒരുത്തനും രണ്ടു യജമാനന്മാരെ സേവിപ്പാൻ കഴികയില്ല. ഒരുത്തനെ സ്നേഹിക്കയും മറ്റവനെ ദ്വേഷിക്കയും ചെയ്യണം. ആഹാബുരാജാവിന്റെ നാളുകളിൽ ഇസ്രായേൽ ദൈവത്തെ ഭയപ്പെടുകയും വിഗ്രഹത്തെ ഉണ്ടാക്കുകയും ചെയ്തപ്രകാരം നീ ചെയ്യരുത്'.

നാടുവാഴി എഴുപതു മനുഷ്യർക്ക് ഇളക്കാൻ കഴിയാത്ത ഒരു കല്ലു നിൽക്കുന്ന സ്ഥലത്തുചെന്നു അതിൽ അവരുടെ തലയുടെ അളവിൻപ്രകാരം അരയോളം കുഴിയുണ്ടാക്കി അവരെ തകർക്കത്തക്കവിധത്തിൽ ആയുധങ്ങൾ ഉണ്ടാക്കുവാൻ കല്പിച്ചു. കർത്താവിന്റെ ദൂതൻ അവരെ കല്ലിൽനിന്നെടുത്തു ആ കല്ലു മറിച്ചിട്ടു പുറജാതികളിൽ അഞ്ഞൂറു പേരെ കൊന്നു. അപ്പോൾ നാടുവാഴി 'വാളാൽ ഞാൻ ഇവരെ കൊല്ലുകയില്ലെങ്കിൽ ഉപദ്രവങ്ങളിൽ ഒന്നും ഇവരോടു പറ്റുകയില്ല' എന്നു പറഞ്ഞു. വേഗം വാൾകൊണ്ടു അവരെ കൊല്ലണമെന്നു തീർപ്പു കല്പിക്കയും ചെയ്തു. വിശുദ്ധ കുറിയാക്കോസും മാതാവും ന്യായസ്ഥലത്തേക്കു വിളിക്കപ്പെട്ടപ്പോൾ ദൈവദൂതന്മാർ അവരെ വളഞ്ഞു. നമ്മുടെ രക്ഷിതാവും ശ്രേഷ്ഠന്റെ വചനങ്ങളെ കേൾപ്പാൻ എഴുന്നെള്ളി. ഹൃദയങ്ങളെ അറിയുന്ന ദൈവം ശ്രേഷ്ഠന്റെ പ്രാർത്ഥനകളിലും അവരുടെ വിശ്വാസം മനുഷ്യരുടെ നിമിത്തം അല്ലാഴികകൊണ്ടും ആനന്ദിച്ചു.

വിശുദ്ധ കുറിയാക്കോസു നമ്മുടെ രക്ഷിതാവു മാലാഖമാരോടുകൂടെ എഴുന്നെള്ളുന്നതു കണ്ടപ്പോൾതന്നെ വന്ദിച്ചു. 'ഞാൻ നിന്റെ തിരുമുമ്പാകെ അപേക്ഷിക്കുന്ന സകലത്തിലും എന്നെ കേട്ടു എന്റെ അപേക്ഷയെ കൈക്കൊള്ളണമേ' എന്നു പറഞ്ഞു. കർത്താവു അവനോടു 'നിനക്കു ആവശ്യമുള്ള സകലവും ചോദിച്ചുകൊൾക' എന്നു കല്പിച്ചു. വിശുദ്ധ കുറിയാക്കോസു 'എന്റെ ഓർമ്മ കഴിക്കയും ഞാൻ സാക്ഷിമരണം അനുഭവിച്ചിട്ടുള്ള സ്ഥലത്തു ആ രാത്രി മുഴുവനും ജാഗരണം ചെയ്കയും ചെയ്യുന്നവനു സ്വർഗ്ഗത്തിൽ നല്ല പ്രതിഫലം നീ കൊടുക്കണമേ. അവന്റെ ഭവനത്തെ നിന്റെ കൃപയാൽ നീ വാഴ്ത്തേണമേ. എന്റെ നാമത്തിൽ സഹദേന്മാരുടെ ഭവനം പണിയുന്ന എല്ലാവന്റെയും സ്ഥലത്തു മനുഷ്യരിലും മൃഗങ്ങളിലുമുള്ള വസന്തയുണ്ടാകരുതെ. അപ്പത്തിന്റെ ക്ഷാമവും വെള്ളമില്ലായ്മയാലുള്ള ദാഹവും ദൈവഭയത്തിനു കുറവും ഉണ്ടാകരുതെ! പിശാചു അവിടെ പ്രവേശിക്കാതിരിക്കയും പിശാചുബാധിതർ അവിടെ പ്രവേശിച്ചാൽ ദുഷ്ടപിശാചു അവരിൽനിന്നു ഒഴിഞ്ഞുപോകയും വീണ്ടും അവരിൽ പ്രവേശിക്കാതിരിക്കയും ചെയ്യേണമേ' എന്നിപ്രകാരം പ്രാർത്ഥിച്ചു. അവൻ പ്രാർത്ഥിച്ച സകലവും കർത്താവു അവനോടു വാഗ്ദത്തം ചെയ്കയും ചെയ്തു.

വിശുദ്ധ കുറിയാക്കോസും അവന്റെ മാതാവും കർക്കടകം 15-ാംനു പാതിരാത്രിയിൽ കിരീടധാരികളായിത്തീർന്നു. നീതിമാന്മാരും വിശുദ്ധന്മാരും ആയ ആളുകളാൽ കബറടക്കപ്പെട്ടു. അവരുടെ ഓർമ്മ വാഴ്വിനായിരിക്കട്ടെ. അവരുടെ പ്രാർത്ഥനയാലുള്ള വാഴ്ച ലോകമൊക്കെയിലും വായനക്കാരന്റെ മേലും കേൾവിക്കാരന്റെ മേലും എഴുത്തുകാരന്റെ മേലും എഴുതിക്കുന്നവന്റെ മേലും ശുദ്ധിമാന്മാരുടെ ഓർമ്മയെ ആഘോഷിക്കുന്ന സകല കൂട്ടത്തിന്മേലും അവരുടെ അസ്ഥികൾ വെയ്ക്കപ്പെട്ടിരിക്കുന്ന ദയറാമേലും ഇപ്പോഴും എല്ലായ്പ്പോഴും എന്നും എന്നേക്കും ഉണ്ടായിരിക്കട്ടെ, ആമ്മീൻ.

**പ്രാർത്ഥന**

അന്യായക്കാരനായ ന്യായാധിപതിമാരാൽ കഷ്ടതകളും ഉപദ്രവങ്ങളും സഹിച്ച വിശുദ്ധ സഹദേന്മാരെ! അഴിവില്ലാത്ത പ്രകാശത്തിൻ മണവറയിൽ നിങ്ങളുടെ പ്രതിഫലം സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നിങ്ങളുടെ പ്രാർത്ഥന ഞങ്ങൾക്കു ഉന്നതകോട്ടയും സങ്കേതസ്ഥലവും ആയിത്തീരേണമേ.

*(ഒരു വിശുദ്ധ പിതാവ്)*



# 'ജ്യോതിസ്സ് ആശ്രമ'ത്തിന്റെ ഒന്നാം വാർഷികം ആഘോഷിച്ചു

മൗണ്ട് ആബു: നാശോന്മുഖമായി ജീർണ്ണിച്ചിരുന്ന ഒരു സമൂഹത്തിന് അഗ്നിശലാകയുടെ ചൂടും വെളിച്ചവും ആത്മവിശ്വാസവും നൽകി, ഏത് പരീക്ഷണഘട്ടങ്ങളെയും അതിജീവിക്കുവാൻ ഭാരത ക്രൈസ്തവ സഭയായ മലങ്കര സഭയെ പ്രാപ്തമാക്കിയ ചരിത്രപുരുഷനായ 'സഭാജ്യോതിസ്സ്' പ. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് പ്രഥമന്റെ നാമധേയത്തിലുള്ള പ്രഥമ ആശ്രമമാണ് രാജസ്ഥാനിലെ മൗണ്ട് ആബുവിലുള്ള 'ജ്യോതിസ്സ് ആശ്രമം.' മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഹമ്മദാബാദ് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായാണ് മലങ്കരസഭയ്ക്ക് അഭിമാനമാകുന്ന വിധത്തിൽ 2019-ൽ ആശ്രമം സ്ഥാപിച്ചത്.

പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കൂദാശ നിർവ്വഹിച്ച ആശ്രമത്തിന്റെ പ്രഥമ വാർഷികം സെപ്റ്റംബർ 1, 2 തീയതികളിൽ കൊണ്ടാടി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ മുഖ്യകാർമികത്വത്തിൽ വി. ബലി അർപ്പിച്ചു. പൊതുസമ്മേളനത്തിൽ ആശ്രമാധിപൻ കൂടിയായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്സ് അധ്യക്ഷത വഹിച്ചു. ഫാ. ജോർജ്ജ് അബ്രഹാം, ഫാ. ഐസക് തോമസ്, ഫാ. ബിനു ജോൺ തോമസ്, ആശ്രമം മാനേജർ ഫാ. ഫിലിപ്പോസ് അബ്രഹാം തുടങ്ങിയവരും കോവിഡ്-19 പ്രോട്ടോകോൾ അനുസരിച്ച് വിശ്വാസികളും പരിപാടിയിൽ പങ്കെടുത്തു.

# അലക്സാന്ത്രിയൻ - അന്ത്യോഖ്യൻ വിശ്വാസ പാരമ്പര്യങ്ങൾ



## ഫാ. ഡോ. ജോസി ജേക്കബ്

അപ്പോസ്തലന്മാരുടെ വിശ്വാസപ്രഖ്യാപനങ്ങളിലൂടെ വി. സഭയുടെ പാരമ്പര്യങ്ങൾ വാച്യരൂപത്തിൽ ഉത്ഭവിച്ചു തുടങ്ങി. തുടർന്ന് സുവിശേഷങ്ങൾ രൂപീകൃതമായി. അപ്പോസ്തോലിക കാലഘട്ടത്തിന് ശേഷമുള്ള നൂറ്റാണ്ടുകളിൽ സുവിശേഷ സത്യങ്ങളുടെ വ്യാഖ്യാനങ്ങൾ വിവിധ താത്വിക ചിന്തകളുടെ അടിത്തറകളിൽ വികസിതമായി. ആദ്യ നൂറ്റാണ്ടുകളിൽ റോമാ സാമ്രാജ്യത്തിനകത്ത് അലക്സാന്ത്ര്യൻ, അന്ത്യോഖ്യൻ വേദജ്ഞാനീയ-ആദ്ധ്യാത്മിക പാരമ്പര്യങ്ങൾ വികസിതമായി തുടങ്ങി.

അക്കാലത്ത് റോമാ സാമ്രാജ്യത്തിൽ പ്രബലമായിരുന്ന താത്വിക പാരമ്പര്യങ്ങളുടെ സ്വാധീനം ഈ രണ്ടു വ്യത്യസ്ത പാരമ്പര്യങ്ങളുടേയും ചിന്താധാരകളെ സ്വാധീനിച്ചിരുന്നു. അലക്സാന്ത്ര്യൻ പാരമ്പര്യത്തിൽ ബി. സി. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്ലേറ്റോയുടെ രീതിശാസ്ത്രവും ആശയ രൂപീകരണ ശൈലികളും പ്രകടമായി. മറുവശത്ത് അന്ത്യോഖ്യൻ പാരമ്പര്യത്തിൽ പ്ലേറ്റോയുടെ ശിഷ്യരിൽ ഏറ്റവും പ്രമുഖനും ആശയപരമായി ഗുരുവിനോട് അതിശക്തമായി വിയോജിക്കുകയും ചെയ്തിരുന്ന അരിസ്റ്റോട്ടിലിന്റെ രീതിശാസ്ത്രവും താത്വികപ്രമാണങ്ങളുമാണ് നിഴലിക്കുന്നത്.

### അലക്സാന്ത്രിയൻ ചിന്താപാരമ്പര്യം

അലക്സാന്ത്രിയൻ വിശ്വാസ പഠനകേന്ദ്രവും (Catechetical school of Alexandria) കാലാകാലങ്ങളിൽ അതിന് നേതൃത്വം നൽകിയവരുമാണ് പ്രസ്തുത പാരമ്പര്യത്തിന്റെ ശിൽപികളും നിയന്താക്കളും. ചരിത്രകാരനും വേദപുസ്തക വ്യാഖാതാവുമായ നാലാം നൂറ്റാണ്ടിലെ വി. ജറോമിന്റെ അഭിപ്രായത്തിൽ, സുവിശേഷകനായ വി. മർക്കോസ് ആയിരുന്നു അലക്സാന്ത്രിയൻ വേദപഠന കേന്ദ്രത്തിന്റെ സ്ഥാപകൻ. രണ്ട്, മൂന്ന് നൂറ്റാണ്ടുകളിലായി ജീവിച്ചിരുന്ന ഒരിഗൻ ആണ് അലക്സാന്ത്രിയൻ ചിന്താധാരയ്ക്ക് താത്വികാടിത്തറയും നിയതവീക്ഷണവും പ്രദാനം ചെയ്തത്. ക്രൈസ്തവ സഭയുടെ ചരിത്രത്തിലെ തന്നെ ഏറ്റവും പ്രമുഖ ചിന്തകരിൽ ഒരാളായിരുന്ന ഒരിഗൻ ചില വിരുദ്ധോപദേശങ്ങൾ പഠിപ്പിച്ചതിനാൽ 'സഭാപിതാവ്' എന്ന പദവിക്കർഹനല്ലെങ്കിലും അദ്ദേഹത്തിന്റെ സംഭാവനകളിൽ പലതും ക്രൈസ്തവ ദർശനങ്ങൾക്ക് താത്വികമായ വ്യക്തതയും ക്ലിപ്തതയും നൽകുന്നതിന് ഉപയുക്തമായി.

പ്ലേറ്റോണികവും (platonic), നവപ്ലേറ്റോണികവും (Neo-platonic) ചിന്താധാരകളിൽ അമിതമായി ആശ്രയിച്ചിരുന്ന ഒരിഗൻ പ്രസ്തുത താത്വിക സംവിധാനങ്ങളുടെ (philosophical system) ആശയങ്ങളും രീതികളും ക്രൈസ്തവവത്കരിക്കുന്നതിന് ശ്രമിച്ചു. വി. വേദപുസ്തകത്തിൽ അദ്ദേഹം അവതരിപ്പിച്ചതായി കരുതപ്പെടുന്ന ദൃഷ്ടാന്തപരമായ (allegorical) വ്യാഖ്യാനരീതി അലക്സാന്ത്രിയൻ ചിന്താധാരയുടെ മുഖമുദ്രകളിൽ ഒന്നായി മാറി. അലിഗോറിക്കൽ വ്യാഖ്യാനരീതി അനുസരിച്ച് വി. വേദപുസ്തകത്തിലെ പ്രതിപാദനങ്ങൾക്ക് വാക്കുകളിലൂടെ വിവരിച്ചിരിക്കുന്ന അർത്ഥത്തിനപ്പുറം മറ്റു തലങ്ങളിലുള്ള ആശയങ്ങൾ അവതരിപ്പിക്കപ്പെടുന്നു. അനുഭവവേദ്യമായ ലോകത്തിനപ്പുറത്തുള്ള ആശയലോകത്താണ് എല്ലാത്തിന്റേയും പൂർണ്ണത എന്ന് പ്ലേറ്റോ അവതരിപ്പിക്കുന്ന താത്വിക ചിന്തയാണ് അലിഗോറിക്കൽ വ്യാഖ്യാനരീതിയുടെ അടിത്തറയെന്ന് പൊതുവെ കരുതപ്പെടുന്നു. അനുഭവവേദ്യമായ ലോകത്തിന് നൽകാനാവുന്ന അറിവിനപ്പുറം സത്യത്തെ അന്വേഷിക്കുന്ന പ്ലേറ്റോണികമായ രീതിശാസ്ത്രത്തിന് വി. വേദപുസ്തകത്തിന്റെ അലിഗോറിക്കൽ വ്യാഖ്യാനരീതിയിൽ സ്വാധീനം ഉണ്ട് എന്ന് കരുതുന്നതിൽ തെറ്റില്ല.

"വചനം ജഡമായി തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു" (യോഹ. 1:14) എന്ന വേദവാക്യമാണ് അലക്സാന്ത്രിയൻ ക്രിസ്തുവിജ്ഞാനീയത്തിന്റെ (Alexandrian Christology) അടിത്തറയായി നിലനിൽക്കുന്നത്. യേശുക്രിസ്തു ആര്? എന്ന ചോദ്യത്തിന് വചനമായ ദൈവം വി. കന്യകമറിയാമിൽ നിന്ന് മനുഷ്യത്വം സ്വാംശീകരിച്ച് മനുഷ്യാവതാരം ചെയ്തതാണ് യേശുക്രിസ്തു എന്ന വ്യക്തമായ മറുപടിയാണ് അലക്സാന്ത്രിയൻ പാരമ്പര്യത്തിൽ നൽകപ്പെടുന്നത്. കന്യകമറിയാമിൽ നിന്നുള്ള മനുഷ്യത്വത്തിന്റെ സ്വാംശീകരണ (assumption of humanity from virgin Mary) ത്തോടെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ അഭേദ്യമായ ബന്ധം സ്ഥാപിതമായി എന്നുള്ളത് ഒരു വിശ്വാസ സത്യമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ വചനമാം ദൈവം വി. മറിയാമിൽ നിന്ന് മനുഷ്യത്വം സ്വാംശീകരിച്ച പ്രവർത്തിയിലൂടെ മനുഷ്യത്വം വി. ത്രിത്വത്തിൽ രണ്ടാമനായ പുത്രന്റെ ആളത്വത്തോടുള്ള ചേർച്ചയിൽ നിലനിൽക്കുവാൻ ആരംഭിക്കുന്നു. പ്രസ്തുത സംയോജനത്തിന് മുമ്പ് കർത്താവിന്റെ മനുഷ്യത്വം വ്യതിരിക്തമായി നിലനിന്നിരുന്നില്ല എന്നും അലക്സാന്ത്രിയൻ പാരമ്പര്യം പഠിപ്പിക്കുന്നു. ദൈവത്വത്തിന്റേയും മനുഷ്യത്വത്തിന്റേയും യോജിപ്പോടുകൂടി മനുഷ്യത്വത്തിന്റെ സവിശേഷതകൾ (properties) ദൈവത്വത്തിന്റേതും ദൈവത്വത്തിന്റെ സവിശേഷതകൾ മനുഷ്യത്വത്തിന്റേതും ആകുന്നു എന്നും പ്രസ്തുത യോജിപ്പ് പൂർണ്ണതയുള്ളതും എല്ലാക്കാലത്തേക്കും ഉള്ളതും ആണെന്നും അലക്സാന്ത്രിയായിലെ വി. കൂറിലോസ് (എ.ഡി. 412-444) പഠിപ്പിക്കുന്നു. "സത്യവാനും ഉന്നത ഗോപുരവും" എന്ന വി. കുർബാനയിലെ അഞ്ചാം തുബ്ദേനിൽ ആ പിതാവിനെ അനുസ്മരിക്കുന്നത് അലക്സാന്ത്രിയൻ ക്രിസ്തുവിജ്ഞാനീയം വി. സഭ പൂർണ്ണമായും സ്വീകരിച്ചതിന്റെ തെളിവാണ്. ക്രൂശിൽ കഷ്ടമനുഭവിച്ചത് മനുഷ്യാവതാരം ചെയ്ത വചനമാം ദൈവമാണെന്ന് അദ്ദേഹം പഠിപ്പിച്ചു. തന്നിൽ നിന്ന് മനുഷ്യത്വം സ്വാംശീകരിച്ച വചനമാം ദൈവത്തെ പ്രസവിച്ചവൾ എന്ന അർത്ഥത്തിൽ വി. കന്യകമറിയാമിനെ ദൈവപ്രസവിത്രി (Theotokos) അഥവാ ദൈവമാതാവ് എന്ന് വിളിക്കണം എന്നും അലക്സാന്ത്രിയൻ പാരമ്പര്യം ശഠിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ അലക്സാന്ത്രിയൻ വിശ്വാസം കലർപ്പില്ലാതെ പിൻതുടരുകയാണ് ഇന്ന് ലോകത്തുള്ള ഓറിയന്റൽ ഓർത്തഡോക്സ് സഭകളെല്ലാം ചെയ്യുന്നത്. മൂന്നാമത്തെ പൊതു സുന്നഹദോസ് (എ.ഡി. 431-ൽ കൂടിയ എഫേസൂസ് സുന്നഹദോസ്) ഈ വിശ്വാസത്തെ പൂർണ്ണമായി അംഗീകരിച്ച് ഉറപ്പിക്കുകയുണ്ടായി. ആയതിനാൽ സത്യവിശ്വാസം എന്ന വിവക്ഷ അലക്സാന്ത്രിയൻ ക്രിസ്തുവിജ്ഞാനീയത്തിന് നൽകപ്പെടുന്നതാണ്.

### അന്ത്യോഖ്യൻ വേദവിജ്ഞാനീയ പാരമ്പര്യം

ആമുഖത്തിൽ പ്രതിപാദിച്ചതുപോലെ ബി.സി. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അരിസ്റ്റോട്ടിലിന്റെ തത്വശാസ്ത്രത്തിന്റേയും രീതിശാസ്ത്ര (methodology) ത്തിന്റേയും അടിത്തറയിലാണ് അന്ത്യോഖ്യൻ വേദവിജ്ഞാനീയ പാരമ്പര്യം രൂപീകൃതമായിരിക്കുന്നത്.

"യേശുക്രിസ്തു ആര്?" എന്ന ചോദ്യത്തിന് അന്ത്യോഖ്യൻ പാരമ്പര്യം നൽകുന്ന ഉത്തരം 'യേശുക്രിസ്തു ദൈവം വസിക്കുന്ന ഒരു മനുഷ്യനാണ്' (A man in whom God dwelt) എന്നാണ്. പ്രസ്തുത ചോദ്യത്തിന്റെ ഉത്തരം നൽകാൻ അരിസ്റ്റോട്ടിലിന്റെ അനുഭവവാദ (empiricism) ത്തിന്റെ അടിത്തറയിൽ നിന്നുകൊണ്ട് നടത്തിയ പരിശ്രമം ആണ് ആ വിധത്തിൽ ഒരു ഉത്തരത്തിലേക്ക് എത്തുന്നതിന് കാരണമായത്. അനുഭവവാദം അനുസരിച്ച് മനുഷ്യന് അവന്റെ ഇന്ദ്രിയങ്ങളാൽ അനുഭവിച്ച കാര്യങ്ങളുടെ അടിത്തറയിൽ മാത്രമേ അറിവ് സമ്പാദിക്കാൻ സാധിക്കുകയുള്ളൂ. അതനുസരിച്ച് ഇന്ദ്രിയങ്ങളിലൂടെ ആദ്യം അറിയാവുന്നത് യേശുക്രിസ്തുവിന്റെ മനുഷ്യത്വം ആണ്. പ്രസ്തുത മനുഷ്യത്വത്തിൽ ദൈവത്വം വസിക്കുന്നു എന്ന വിശ്വാസം കൂട്ടിച്ചേർക്കുക എന്നതാണ് അന്ത്യോഖ്യൻ വേദശാസ്ത്ര പാരമ്പര്യം ചെയ്തത്. ക്രിസ്താബ്ദം 170-നോടടുത്ത് സ്ഥാപിതമായ അന്ത്യോഖ്യൻ വേദപഠനകേന്ദ്രം ആയിരുന്നു

പ്രസ്തുത ചിന്താധാരയുടെ ഈറ്റില്ലം.

അന്ത്യോഖ്യൻ ചിന്താധാര അനുസരിച്ച് യേശുക്രിസ്തു ദൈവം വസിക്കുന്ന മനുഷ്യൻ ആയതിനാൽ വി. കന്യകമറിയാം കേവലം മനുഷ്യന്റെ മാതാവ് (Antropotokos) മാത്രവും ആണ്. ക്രിസ്താബ്ദം 428-ൽ അന്ത്യോഖ്യൻ പാരമ്പര്യം പിൻതുടരുന്ന നെസ്തോർ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് ആവുകയും തുടർന്ന് വി. കന്യകമറിയാമിന് ക്രിസ്തുവിന്റെ മാതാവ് (Christotokos) എന്ന പുതിയ ഒരു ശീർഷകം നൽകുകയും ചെയ്തു. ഒറ്റ നോട്ടത്തിൽ ക്രിസ്തുവിന്റെ മാതാവ് എന്ന പ്രയോഗം തെറ്റില്ലാത്തതാണ് എന്ന് തോന്നുമെങ്കിലും ദൈവം വസിക്കുന്ന ഒരു മനുഷ്യനായി മാത്രം യേശുക്രിസ്തുവിനെ വിവക്ഷിക്കുന്ന അന്ത്യോഖ്യൻ പാരമ്പര്യത്തിന് എളുപ്പത്തിൽ വളച്ചൊടിക്കാവുന്ന ഒന്നായതിനാൽ 431-ലെ എഫേസൂസ് സുന്നഹദോസ് പ്രസ്തുത പ്രയോഗം തള്ളിക്കളഞ്ഞു.

"യേശുക്രിസ്തു ദൈവം വസിക്കുന്ന ഒരു മനുഷ്യൻ മാത്രമാണെങ്കിൽ ക്രൂശിൽ കഷ്ടം അനുഭവിച്ചത് ആര്?" എന്ന ചോദ്യത്തിന് 'ദൈവം വസിച്ച മനുഷ്യൻ' എന്ന മറുപടി നൽകുന്ന അന്ത്യോഖ്യൻ വിശ്വാസം കർത്താവിന്റെ കഷ്ടാനുഭവത്തെ കേവലം മനുഷ്യന്റെ കഷ്ടാനുഭവമാക്കി ചുരുക്കുന്നു. മനുഷ്യന്റെ കഷ്ടാനുഭവത്തിലൂടെ രക്ഷ സാധ്യമാകുന്നില്ല എന്നും മനുഷ്യാവതാരം ചെയ്ത വചനമാം ദൈവം തന്റെ ജഡത്തിൽ പീഡ ഏറ്റപ്പോഴാണ് രക്ഷ സാധ്യമായതെന്നും അലക്സാന്ത്രിയയിലെ വി. കൂറിലോസ് വാദിച്ചു. തികച്ചും യുക്തിഭദ്രവും വി. വേദപുസ്തക അടിത്തറയുള്ളതുമായ ആ വിശ്വാസം സഭ സ്വീകരിച്ചു. ദൈവത്തിന്റെ രക്ഷാകരമായ വ്യാപാരത്തിന്റെ (Economy of Salvation) പൂർത്തീകരണമായ വചനമാം ദൈവത്തിന്റെ മനുഷ്യാവതാരത്തെ വികലമായി അവതരിപ്പിച്ച അന്ത്യോഖ്യൻ വേദശാസ്ത്രത്തെ നെസ്തോറിയൻ എന്ന പേരിൽ എഫേസൂസിലെ പൊതുസുന്നഹദോസ് തള്ളിക്കളഞ്ഞു. എ.ഡി. 451-ൽ കൽക്കീദോനിൽ കൂടിയ സുന്നഹദോസിൽ അന്ത്യോഖ്യൻ വിശ്വാസത്തിന്റെ ലഘുരൂപത്തിലുള്ള (moderate Antiochianism) ചിന്തകൾ തിരിച്ചറിഞ്ഞ അലക്സാന്ത്രിയായിലെ വി. ദീയസ്കോറോസ് ശക്തമായ വിമർശനങ്ങൾ ഉയർത്തുകയും പ്രസ്തുത സുന്നഹദോസിനെ തള്ളിക്കളയുകയും ചെയ്തു.

### ഉപസംഹാരം

അലക്സാന്ത്രിയൻ വിശ്വാസമാണ് ഇന്ന് അന്ത്യോഖ്യായിലെ സുറിയാനി ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സഭയും ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളെല്ലാം സത്യവിശ്വാസമായി അംഗീകരിക്കുന്നത്. അന്ത്യോഖ്യൻ സഭ അലക്സാന്ത്രിയൻ വേദവിജ്ഞാനീയ പാരമ്പര്യം തങ്ങളുടേതായി സ്വീകരിച്ച് സത്യവിശ്വാസത്തിൽ നിലനിന്നു എന്നുള്ളത് വലിയ ദൈവിക ഇടപെടലായി വേണം കാണുവാൻ.

അന്ത്യോഖ്യൻ വിശ്വാസം എന്ന് പൊതുവെ ക്രൈസ്തവ ലോകത്ത് വീക്ഷിക്കപ്പെടുന്നത് നെസ്തോറിയൻ വേദവിപരീതമാണ്. പ്രസ്തുത പ്രയോഗത്തിന്റെ ശരിയായ അർത്ഥം മനസ്സിലാക്കാതെ അത് ഉപയോഗിക്കുന്നത് തിരുത്തപ്പെടേണ്ടതാണ്. അലക്സാന്ത്രിയൻ വേദശാസ്ത്രം അംഗീകരിക്കുന്ന സഭകളിലെ അംഗങ്ങൾ, അതായത് ഓറിയന്റൽ ഓർത്തഡോക്സ് സഭയിലെ അംഗങ്ങൾ തെറ്റിദ്ധാരണയോടെ അങ്ങനെ ഒരു തെറ്റായ പ്രയോഗം നടത്തുന്നത് ഒഴിവാക്കപ്പെടേണ്ടതാണ്.



**പ. കാതോലിക്കാ ബാവായുടെ സഹപാഠിയായ ഗീവർഗീസ് കോർ എപ്പിസ്കോപ്പയും (Fr. G. T Manarcad) കൊച്ചുമകൾ ആയ അമീറാ സാറാ തോമസും ചേർന്ന് വരച്ച ബാവ തിരുമേനിയുടെ ഓയിൽ പെയിന്റിംഗ് ജന്മദിന സമ്മാനമായി സമർപ്പിച്ചപ്പോൾ.**



**സഭാ സമാധാനത്തിനു വേണ്ടിയുള്ള കണ്ടനാട് വെസ്റ്റ് ഭദ്രാസനതല പ്രാർത്ഥനാ സംഗമം ഭദ്രാസന ആസ്ഥാനമായ കോലഞ്ചേരി പ്രസാദം സെന്ററിലെ ചാപ്പലിൽ തുടക്കം കുറിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം നിർവഹിച്ചു. വൈദികരുടെയും വിവിധ ഇടവകകളിൽ നിന്നുള്ള വിശ്വാസികളുടെയും, വിവിധ ആത്മീയ സംഘടന പ്രവർത്തകരുടെയും നേതൃത്വത്തിൽ പ്രാർത്ഥനകൾ നടന്നുവരുന്നു.**



## Diocesan council Meeting of Ahmedabad Diocese

The diocesan council Meeting was held both physically at the Aramana, and virtually on Google Meet on 3rd of September 2020. This new way of meeting was a great convince to all "And made it comfortable for each member inside and outside india to attend the three hour meeting without a pause. It's after a long while that all the members could stay present for the meeting and discuss the proceedings. The annual report 2019-2020 was discussed and concluded."The Annual General Body meeting of the diocese was held on 4th of September 2020. Each assembly member including the priests of all churches of the diocese attended this meeting. Due to Covid 19 lockdown norms, only the members staying near to Ahmedabad Aramana were requested to attend the meeting physically. All others including the members at Oman were provided with Google meet platform. Annual Report and accounts 2019-2020 were discussed and passed in this meeting.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാചരിത്രം

# പല തവണ ആവർത്തിക്കുന്ന പിശകുകൾ; അബദ്ധങ്ങൾ

**ഡെറിൻ രാജു**

മുൻ അഡീഷണൽ ഡി.ജി.പി. അലക്സാണ്ടർ ജേക്കബ് വട്ടശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയുമായി ബന്ധപ്പെട്ട് പല പ്രഭാഷണങ്ങൾ നടത്തിയിട്ടുണ്ട്. അതിൽ അടുത്ത കാലത്തായി ഭരണഘടനയുടെ നിർമ്മാണവും കടന്നു വരുന്നു. വട്ടശേരിൽ മാർ ദീവന്നാസിയോസ് ജനാധിപത്യ രീതിയിലുള്ള ഒരു സഭാഭരണഘടന രൂപകല്പന ചെയ്തു എന്നു തുടങ്ങിയ കുറെ ആശയങ്ങൾ അദ്ദേഹം തുടർച്ചയായി ഉപയോഗിച്ചും കാണുന്നു. അത്തരം ഒരു പ്രസംഗം ഒരാഴ്ചയായി വീണ്ടും സോഷ്യൽ മീഡിയയിൽ വൈറലായി തുടർച്ചയായി കാണേണ്ടി വരുന്നു.

ഇപ്പോൾ വൈറലായിരിക്കുന്ന പ്രസംഗത്തിൽ ധാരാളം അപാകതകളുണ്ട്. കാര്യം മനസിലാക്കാതെ ആളുകൾ പ്രത്യേകിച്ച് ഓർത്തഡോക്സ് സഭാംഗങ്ങൾ ആ പ്രസംഗത്തിന്റെ ക്ലിപ്പുകൾ ഷെയർ ചെയ്ത് മത്സരിക്കുകയാണ്. ചരിത്രം ആപേക്ഷികമല്ല; അത് വസ്തുനിഷ്ഠവും സത്യവുമാണ്. അത് അവതരിപ്പിക്കുന്നതിൽ അദ്ദേഹം പൂർണമായി പരാജയപ്പെട്ടിരിക്കുന്നു. ഒരു എളിയ ചരിത്രാന്വേഷി എന്ന നിലയിൽ ആ പ്രസംഗത്തിലെ വസ്തുതാപരമായ അപാകതകൾ ചൂണ്ടിക്കാട്ടാതിരിക്കാനാകില്ല. അദ്ദേഹം അതിൽ പറഞ്ഞ പ്രധാനപ്പെട്ട ആശയങ്ങൾ ഇവയാണ്:

1. വട്ടശേരിൽ തിരുമേനി ജനാധിപത്യത്തിൽ അധിഷ്ഠിതമായ ഒരു ഭരണഘടന മലങ്കരസഭയ്ക്കു നൽകി.

2. 1958-ലെ സുപ്രീംകോടതി വിധിയിൽ ഭരണഘടനയിലെ ജനാധിപത്യ സ്വഭാവത്തെ പ്രകീർത്തിക്കുന്നുണ്ട്.

ഈ രണ്ട് കാര്യങ്ങളും 100 ശതമാനവും തെറ്റാണ്. ഒരു റിട്ടയേർഡ് ഐ.പി.എസ്. ഉദ്യോഗസ്ഥൻ പ്രസംഗിക്കുമ്പോൾ സാമാന്യമായി പ്രതീക്ഷിക്കുന്ന പഠനം അല്പം പോലും നടത്താതെയാണ് ഈ പ്രസംഗം നടത്തിയതെന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു. മലങ്കരസഭാ ഭരണഘടനയുടെ നിർമ്മാണവും അതുമായി ബന്ധപ്പെട്ട രേഖകളും അതിനുണ്ടായ കോടതി വിധികളുമൊക്കെ വിശദമായി പഠിച്ചതിന്റെ വെളിച്ചത്തിലാണ് ഇത് പറയുന്നത്.

1. മലങ്കരസഭയ്ക്ക് വ്യവസ്ഥാപിതമായ ഒരു ഭരണഘടന ഉണ്ടാകുന്നതിനു മുമ്പും അതിനു ധാരാളം പൂർവ്വ രൂപങ്ങൾ ഉണ്ട്. 1809-ലെ കണ്ടനാട് പടിയോലയും 1853-ലെ കോട്ടയം ചട്ടവര്യോലയും 1873-ലെ പരുമല സെമിനാരി നിശ്ചയങ്ങളും 1876-ലെ മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങളുമൊക്കെ 1934-ലെ ഭരണഘടനയെന്ന സാക്ഷാത്കാരത്തിലേക്ക് നയിച്ചവയാണ്. മലങ്കരസഭയ്ക്ക് സ്വന്തമായി ഒരു ഭരണഘടന എന്ന ആശയം വട്ടശേരിൽ തിരുമേനി മുന്നോട്ട് വച്ച ഒന്നല്ല. 1920-നോടടുത്ത് തിരുവനന്തപുരം കേന്ദ്രമായി പ്രസിദ്ധീകരിച്ചു വന്നിരുന്ന 'സുറിയാനി സഭ' എന്ന മാസികയാണ് ഭരണഘടനാ നിർമ്മാണം എന്ന ആശയം മുന്നോട്ടു വയ്ക്കുന്നത്. പൂർണമായും ഒരു അത്മായ പ്രസിദ്ധീകരണമായിരുന്നു അത്. മലങ്കരസഭയ്ക്ക് വ്യവസ്ഥാപിതമായ ഒരു ചട്ടക്കൂട് ഉണ്ടാകണമെന്നും അത് റോമൻ കത്തോലിക്കാ സഭയിലേതു പോലെ എപ്പിസ്ക്കോപ്പൽ കേന്ദ്രീകൃതമാകരുതെന്നും അത് ജനാധിപത്യത്തിൽ അധിഷ്ഠിതമാകണമെന്നും മാസിക ലേഖനങ്ങളിലൂടെ അഭിപ്രായപ്പെട്ടു. വട്ടശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിക്ക് ഇക്കാരണം കൊണ്ട് മാസികയുടെ പ്രവർത്തനങ്ങളോട് താൽപര്യവും ഇല്ലായിരുന്നു. മാസികയും വിട്ടുകൊടുത്തില്ല; മലങ്കര മെത്രാപ്പോലീത്തായുടെ ഈ നിലപാടിനെ മാസിക അതികഠിനമായി വിമർശിച്ചു. മെത്രാപ്പോലീത്താ താൽപര്യം കാണിച്ചില്ലെങ്കിലും മാസിക ഭരണഘടനാ നിർമ്മാണത്തിനു ഉതകുന്ന ആശയങ്ങൾ നൽകിക്കൊണ്ടിരുന്നു. വിവിധ ഡ്രാഫ്റ്റുകൾ അവർ മുന്നോട്ട് വച്ചു. ഡ്രാഫ്റ്റുകളെ സംബന്ധിച്ച് ചർച്ചകളും




പൊതുജനാഭിപ്രായങ്ങളും സ്വരൂപിച്ചു. വിവിധ ഡ്രാഫ്റ്റുകൾ മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ (ഡെറിൻ രാജു, സോഫിയാ ബുക്സ്, കോട്ടയം, ഫോൺ: 7012270083) എന്ന പുസ്തകത്തിൽ ലഭ്യമാണ്. എന്നാൽ രണ്ട് വർഷത്തോളം വിവിധ തലങ്ങളിൽ സമ്മർദ്ദം ചെലുത്തിയെങ്കിലും ഭരണഘടനാ നിർമ്മാണം എന്നത് സാധിച്ചില്ല.

1929 മേടം 5 – വട്ടശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയെ ഭരണഘടനയുമായി ബന്ധപ്പെടുത്തുന്ന ആദ്യ സൂചനകൾ ഒന്ന് ഈ ദിവസമാണ്. പാറേട്ട് മാത്യൂസ് കത്തനാരുടെ ഈ ദിവസത്തെ ഡയറിക്കുറിപ്പിൽ മാർ ദീവന്നാസിയോസ് ഒരു ഭരണഘടന എഴുതിക്കൊണ്ടിരിക്കുന്നതായി സൂചനയുണ്ട്. തുടർന്ന് കോട്ടയത്ത് കൂടിയ മാനേജിംഗ് കമ്മിറ്റി ഭരണഘടനാ നിർമ്മാണത്തിനായി ഒരു കമ്മിറ്റിയെ തിരഞ്ഞെടുത്തു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലൂടെ ആ കമ്മിറ്റി കൂടുതൽ ഔദ്യോഗികമായി. തുടർന്ന് വിവിധ യോഗങ്ങൾ കൂടിയെങ്കിലും തീരുമാനത്തിൽ എത്താനായില്ല. സാമ്പത്തിക സംബന്ധമായ പരമാധികാരം ആരിൽ ആയിരിക്കണം എന്നതായിരുന്നു തർക്ക വിഷയം. ജനങ്ങൾക്ക് എന്ന് കമ്മിറ്റിയിൽ ഭൂരിപക്ഷവും അഭിപ്രായപ്പെട്ടെങ്കിലും മലങ്കര മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീവന്നാസിയോസ് (വട്ടശ്ശേരിൽ) അതിനോട് യോജിച്ചില്ല. മെത്രാന്മാരുടെ സമിതിയ്ക്കാകണം പരമാധികാരം എന്നദ്ദേഹം നിർബന്ധപൂർവ്വം ആവർത്തിച്ചുകൊണ്ടിരുന്നു. ഇരു വിഭാഗവും തങ്ങളുടെ നിലപാടിൽ ഉറച്ചുനിന്നപ്പോൾ ഭരണഘടനാ നിർമ്മാണം പ്രതിസന്ധിയെ നേരിട്ടു.

മുന്നോട്ട് പോവുക അസാദ്ധ്യമായപ്പോൾ തന്റെ അഭിപ്രായങ്ങൾ പൊതുസമൂഹത്തെ അറിയിക്കുവാൻ മെത്രാപ്പോലീത്താ തീരുമാനിച്ചു. തുടർന്ന് അദ്ദേഹം അന്ന് വാരികയായി പ്രസിദ്ധീകരിച്ചിരുന്ന 'കേരള കേസരി' പത്രത്തിൽ 1932 ജൂലൈ 2 മുതൽ സെപ്തംബർ 10 വരെയായി 'സുറിയാനി സഭയുടെ ഭരണഘടനയെക്കുറിച്ചുള്ള അഭിപ്രായങ്ങൾ' എന്ന പേരിൽ തുടർച്ചയായി തന്റെ അഭിപ്രായങ്ങൾ പ്രസിദ്ധീകരിച്ചു. 156 വകുപ്പുകളിൽ ഭരണഘടനയുടെ നക്കൽ രൂപം മാർ ദീവന്നാസിയോസ് അവതരിപ്പിച്ചു. പൂർണ രൂപം മേൽപറഞ്ഞ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. ഇപ്പോൾ നിലവിൽ ഇരിക്കുന്ന ഭരണഘടനയു

മായി 25% പോലും സാമ്യം ആ നക്കൽ രേഖയ്ക്ക് ഇല്ല. മാർ ദീവന്നാസിയോസിന്റെ രേഖ പുറത്തു വന്നതോടു കൂടി ഭരണഘടനാ നിർമ്മാണ കമ്മിറ്റിയും ഉത്സുകരായി. സഭാ ഭരണഘടനയ്ക്ക് ഒരു ഡ്രാഫ്റ്റ് എന്ന പേരിൽ നിർമ്മാണ കമ്മിറ്റിയുടെ കൺവീനർ ഒ. എം. ചെറിയാന്റെ കവറിംഗ് ലെറ്ററോടു കൂടി ഒരെണ്ണം പ്രസിദ്ധപ്പെടുത്തി. ഈ ഡ്രാഫ്റ്റും പൂർണമായി പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. ഒറ്റ നോട്ടത്തിൽ തന്നെ ഈ ഡ്രാഫ്റ്റിന്റെ പരിഷ്ക്കരിച്ച രൂപമാണ് 1934-ൽ പാസാക്കിയ സഭാ ഭരണഘടനയ്ക്കുള്ളതെന്ന് വ്യക്തമാണ്.

രണ്ട് ഡ്രാഫ്റ്റുകൾ പുറത്തു വന്നിട്ടും ഇരു വിഭാഗവും വിട്ടുവീഴ്ചയ്ക്ക് തയ്യാറായില്ല. 'അയയുന്ന മട്ട് കാണുന്നില്ല' എന്നൊരു ഡയറിക്കുറിപ്പിൽ കാണുന്നുണ്ട്. മാർ ദീവന്നാസിയോസ് 1934 ഫെബ്രുവരിയിൽ കാലം ചെയ്തു. തുടർന്ന് മാർച്ചിൽ ഭരണഘടനാ നിർമ്മാണം അജണ്ടയാക്കി മലങ്കര അസോസിയേഷൻ കൂടുവാൻ തീരുമാനിച്ചു. എന്നാൽ സാധിക്കുമെങ്കിൽ ഇരുപക്ഷവും (ബാവാ കക്ഷി/മെത്രാൻ കക്ഷി) തമ്മിൽ സന്ധി ഉണ്ടാകണമെന്ന് താൽപര്യമുണ്ടാകുകയും അസോസിയേഷൻ നീട്ടിവയ്ക്കുകയും ചെയ്തു. തുടർന്ന് കാതോലിക്കോസ് ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ഹോംസിൽ പോയി പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം പ്രഥമനെ സന്ദർശിച്ച് ചർച്ചകൾ നടത്തി; ചർച്ച ഫലപ്രദമായില്ല. തുടർന്ന് 1934 ഡിസംബറിൽ അസോസിയേഷൻ കൂടുകയും ഭരണഘടന പാസാക്കുകയും ചെയ്തു. ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ തയ്യാറാക്കിയ ഡ്രാഫ്റ്റ് ഭരണഘടനയിൽ ചെറിയ മാറ്റങ്ങൾ വരുത്തി പാസാക്കുകയായിരുന്നു. വട്ടശേരിൽ മാർ ദീവന്നാസിയോസ് മുന്നോട്ടു വച്ച ഡ്രാഫ്റ്റുമായി പാസാക്കിയ ഭരണഘടനയ്ക്ക് ബന്ധം ഉണ്ടായിരുന്നില്ല. ഈ വസ്തുത മനസിലാക്കാതെയാണ് ഭരണഘടനയുടെ ശില്പി സ്ഥാനം വട്ടശേരിൽ മാർ ദീവന്നാസിയോസിൽ ആരോപിക്കുന്നത്. അത് ചരിത്രപരമായി നിലനിൽക്കുന്നതല്ല.

രണ്ടാമത്, ഡോ. അലക്സാണ്ടർ പറയുന്നു 1958-ലെ സുപ്രീംകോടതി വിധിയിൽ ഭരണഘടനയുടെ ജനാധിപത്യ സ്വഭാവത്തെ പ്രകീർത്തിക്കുന്നുണ്ടെന്ന്. വാചകവും അദ്ദേഹം ഉദ്ധരിക്കുന്നുണ്ട്. സുപ്രീംകോടതി വിധികൾ പബ്ലിക് ഡോക്യുമെന്റാണല്ലോ. 1958-ലെ വിധി വെബ്ബിൽ ലഭ്യമാണ് (https://indiankanoon.org/doc/37282232/). ഇപ്രകാരമുള്ള ഒരു വാചകമോ ഒരു അഭിപ്രായമോ വിധിപ്പകർപ്പിൽ കാണുന്നില്ല. സഭാ ഭരണഘടനയുടെ ജനാധിപത്യ സ്വഭാവമൊന്നും 1958-ൽ പരിഗണനാ വിഷയമേ ആയിരുന്നില്ല. ഭരണഘടന പാസാക്കുവാനായി കൂടിയ അസോസിയേഷൻ സാധുവാണെന്നു മാത്രമാണ് 1958-ൽ സുപ്രീംകോടതി വിധിച്ചത്. ഭരണഘടനയുടെ പ്രയോഗക്ഷമതയും സാധുതയും 1995-ലാണ് സുപ്രീംകോടതി പരിഗണിച്ചത്. വസ്തുതകൾ ഇതായിരിക്കെ സഭാഭരണഘടന കണ്ട് 1958-ൽ ജഡ്ജിമാർ അമ്പരന്നു തുടങ്ങിയ പ്രസ്താവനകൾ വസ്തുതാപരമല്ല; കേൾവിക്കാരെ പുളകിതരാക്കാൻ ഉപകരിക്കും എന്നതിനപ്പുറമായി ഇത്തരം പ്രസ്താവനകൾ കൊണ്ട് ഒരു പ്രയോജനവുമില്ല.

ചുരുക്കത്തിൽ, ഡോ. അലക്സാണ്ടർ ജേക്കബ് നടത്തിയ രണ്ട് പ്രസ്താവനകളും അബദ്ധങ്ങളാണ്. ചരിത്രപരമായോ വസ്തുതാപരമായോ നിലനിൽക്കുന്നതല്ല. ഇത് അവഗണിക്കാമെന്നു കരുതിയാൽ, കൃത്യമായ ഇടവേളകളിൽ വീണ്ടും പ്രസംഗത്തിന്റെ വീഡിയോ ക്ലിപ്പുകൾ ഉയർന്നു വരുന്നത് ഒരു സഭാ ചരിത്ര പഠിതാവ് എന്ന നിലയിൽ വല്ലാതെ അലോസരമുണ്ടാക്കുന്നു.

സത്യം മനസിലാക്കാൻ ആഗ്രഹിക്കുന്ന ജനങ്ങൾക്കായി ഇത് സമർപ്പിക്കുന്നു. കൈയടികൾ അല്ല; സത്യമാണ് വലുത്. അതാണ് നിലനിൽക്കേണ്ടത്.

# "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്തായും ഈശോമിശിഹായുടെ അടിയാൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസു ബാവായുടെ ശ്ലീഹായും ആയ മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ" വാകത്താനം പള്ളിക്ക് അയച്ച മൂന്നു കല്പനകൾ



**1**

ഒക്കെയും പിടിക്കപ്പെട്ടവനും കാതൽത്വത്തം തിങ്ങപ്പെട്ടവനും ആദിയും അറുതിയും ഇല്ലാത്തവനുമായ കാതലിന്റെ തിരുനാമത്താലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്തായും ഈശോമിശിഹായുടെ അടിയാൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസു ബാവായുടെ ശ്ലീഹായും ആയ മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ എഴുത്ത്.

വാഴ്ത്തപ്പെട്ടവനും റൂഹായ്ക്കടുത്തവനുമായ പുതുപ്പള്ളി പള്ളിയിൽ നമുക്കുള്ള പുത്രൻ സ്കറിയാ കശീശയുടെയും വീട്ടുജനങ്ങളുടെയും മേൽ തമ്പുരാനെപെറ്റ അമ്മ മറിയത്തിന്റെയും ശുദ്ധമാക്കപ്പെട്ടവരൊക്കെയുടെയും മാർ ഗീവറുഗീസ് സഹദായുടെയും നമസ്കാരത്താലെ തമ്പുരാന്റെ നന്മയും അനുഗ്രഹങ്ങളും എന്നും എന്നന്നേക്കും ഉണ്ടായിവരട്ടെ ആമീൻ.

വാഴ്ത്തപ്പെട്ട നമുക്കുള്ള പുത്രാ നിന്നോടു നാം അറിയിക്കുന്നു. ആ ഇടവകയിൽ വാകത്താനം മുറിയിൽ പള്ളിക്കൽകുന്ന് എന്ന സ്ഥലത്ത് ഒരു കുരിശുപള്ളി വയ്ക്കുന്നതിനു ഉത്തരവു വാങ്ങിയപ്രകാരവും മറ്റും വെട്ടീപ്പറമ്പിൽ ഉലഹന്നാൻ മുതൽപേരും ഇവിടെ വന്നു ബോധിപ്പിക്കകൊണ്ടും എന്റെ പുത്രനും ഇവിടെ വന്നാറെ ആ ഇടവകമേൽ പെരുത്തു നാം സന്തോഷിച്ചിരിക്കുന്നതാകകൊണ്ടും അപ്രകാരം തന്നെ നമ്മുടെ സ്തുതിക്കും സന്തോഷത്തിനും ആ ഇടവകയിൽ തന്നെ നമ്മുടെയും മാർ ദീവന്നാസ്യോസിന്റെയും അനുവാദത്താൽ മുൻ ഒരു കുരിശുപള്ളി വയ്ക്കുന്നതിനു അപേക്ഷയായി വന്നിരിക്കകൊണ്ടും ഏറ്റത്താലെ നിങ്ങളെ വാഴ്ത്തി അനുഗ്രഹങ്ങളുടെ മഞ്ഞ് നിങ്ങൾ കൈക്കൊള്ളും. ഇതിനെക്കുറിച്ച് എന്റെ പുത്രാ നിന്റെ ബഹുമാനത്തോടു നാം അറിയിക്കുന്നു. അവരുടെ അപേക്ഷപ്രകാരം ആ സ്ഥലത്ത് ഒരു കുരിശുപള്ളി വയ്ക്കുന്നതിനു അനുവാദം കൊടുത്തിരിക്കുന്നതിനാൽ നീ തന്നെ ചെന്ന് കല്ലും ഇട്ട് കുർബ്ബാനയും ചൊല്ലി പള്ളിപണി തുടങ്ങിവെച്ച് നമ്മുടെ അടുക്കൽ വരു

ന്നതിനു വാഴ്ത്തപ്പെട്ട നിന്റെ ഉപവിയോടു നാം അറിയിക്കുന്നു. നിന്നെ കണ്ട് പലകൂട്ടം കാര്യങ്ങളും വിചാരിച്ച് നിശ്ചയിപ്പാൻ ഒണ്ടാകകൊണ്ടു വേഗത്തിൽ നമ്മുടെ അടുക്കൽ വരിക. നിന്നെ നാം വാഴ്ത്തുന്നു. ആമ്മീൻ. 1022-ാമാണ്ട് (1847) ഇടവ മാസം 8-ാം തീയതി കരിങ്ങാശ്രപള്ളിയിൽ നിന്നും.

**2**

ഒക്കെയും പിടിക്കപ്പെട്ടവനും കാതൽത്വത്തം തിങ്ങപ്പെട്ടവനും ആദിയും അറുതിയുമില്ലാത്തവനുമായ കാതലിന്റെ തിരുനാമത്താലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്തായും ഈശോമശിഹായുടെ അടിയാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസു ബാവായുടെ ശ്ലീഹായും ആയ മാർ കൂറിലോസു യൂയാക്കീം മെത്രാപ്പോലീത്താ എഴുത്ത്.

വാഴ്ത്തപ്പെട്ടവനും റൂഹായ്ക്ക് അടുത്തവനുമായ പുതുപ്പള്ളിപ്പള്ളിയിൽ നമുക്കുള്ള പുത്രൻ സ്കറിയാ കശീശായുടെയും വീട്ടുജനങ്ങളെയും തലകൾ മേൽ തളരാതെ പെറ്റമ്മ മറിയത്തിന്റെയും ശുദ്ധമാക്കപ്പെട്ടവരൊക്കെയുടെയും മാർ ഗീവറുഗീസ് സഹദായുടെയും നമയ്കാരത്താലെ തമ്പുരാന്റെ അനുഗ്രഹങ്ങളും എന്നും എന്നേക്കും ഉണ്ടായിരിക്കട്ടെ. ആമ്മീൻ. നിന്നെ കണ്ടു പലകൂട്ടം കാര്യങ്ങളും വിചാരിച്ച് നിശ്ചയിക്കപ്പെടേണ്ടതാകകൊണ്ടും വേഗത്തിൽ നമ്മുടെ അടുക്കൽ വരിക. നിന്നെ നാം വാഴ്ത്തുന്നു.

ഇത് 1022-ാമാണ്ടു (1847) ഇടവമാസം 8-നു കരിങ്ങാശ്രപള്ളിയിൽ നിന്നു ഒപ്പ്.

**3**

ഒക്കെയും പിടിക്കപ്പെട്ടവനും കാതൽത്വത്താൽ തിങ്ങപ്പെട്ടവനും ആദിയും അറുതിയുമില്ലാത്തവനുമായ കാതലിന്റെ തിരുനാമത്താലെ മലയാളത്തിലുള്ള സുറിയാനിക്കാരുടെ മെത്രാപ്പോലീത്തായും ഈശോമശിഹായുടെ അടിയാനും മാറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ ശ്ലീഹായുമെന്ന മാർ കൂറിലോസു മെത്രാപ്പോലീത്താ എഴുത്ത്.

വെട്ടീപ്പറമ്പിൽ ഉലഹന്നാന്റെയും കളപ്പുരയ്ക്കൽ പൗലൂസിന്റെയും കൊച്ചുപറമ്പിൽ പുന്നൂസിന്റെയും കൈതയിൽ കോരയുടെയും ശേഷം പേരുടെയും തലകൾ മേൽ ദൈവത്തിന്റെ നന്മയും ആകാശത്തിനടുത്ത വാഴ്വും തമ്പുരാനെപെറ്റ മറിയത്തിന്റെയും ശുദ്ധമാക്കപ്പെട്ടവരൊക്കെയുടെയും നമസ്കാരങ്ങളാലെ വർദ്ധിച്ചു വരുമാറാകട്ടെ.

റൂഹായിക്കടുത്ത നമുക്കുള്ള മക്കളെ, നിങ്ങളുടെ ഉപവിയോടു നാം അറിയിക്കുന്നു. നമുക്കുള്ള മക്കളായ പടിഞ്ഞാറെ വെട്ടിയിൽ സ്കറിയായും പ്ലാപ്പറമ്പിൽ തോമ്മായും നമ്മുടെ അടുക്കൽ വന്നു ചേർന്നപ്പോൾ മാർ ദീവന്നാസിയോസു മെത്രാപ്പോലീത്തായിൽ നിന്ന് ഒരു കുറിപ്പും നമുക്കവരു കൊണ്ടുവന്നു. സകലവും നമ്മെ അവർ അറിയിച്ചു. പള്ളിപണിയുടെ സംഗതി നിങ്ങൾ നിരുവിച്ചതുപോലെ സ്കറിയാ കശീശാ പള്ളിയുടെ അടിസ്ഥാനം ചെയ്യുന്നതിനായി നാം ഒരു കുറി അവനു കൊടുത്തയച്ചിട്ടുണ്ട്. നിങ്ങളെല്ലാവരും ഒരുമിച്ച് മൂപ്പച്ചന്റെ അടുക്കൽ ചെന്ന് വല്യ ബഹുമാനത്താലെ കൊണ്ടുപോയി അടിസ്ഥാനം ഇടുവിക്കണം. എല്ലായ്പ്പോഴും സ്കറിയാ കശീശായുടെ നല്ല വചനങ്ങൾ നിങ്ങൾ കേട്ടുകൊള്ളുകയും മൂപ്പച്ചന്റെ പ്രമാണത്താലെ പുതുപ്പള്ളി പള്ളിയിൽ നിന്നു കത്തങ്ങളെ (വൈദികരെ) കൊണ്ടുപോയി നടത്തിച്ചുകൊള്ളണം. മറ്റു വേറൊരു പള്ളിയിൽ നിന്നും കത്തങ്ങളെ കൊണ്ടുപോയി നടത്തരുത്. കലഹം കൂടാതെ എല്ലാവരും ഉപവിയാലെ നടന്നുകൊള്ളണം. ഇതാ ഇപ്പോൾ നാലു കല്ലുകൾ ശുദ്ധമാക്കപ്പെട്ട മൂറോൻ കൊണ്ട് പൂശി അവമേൽ നമസ്കരിച്ച് പാത്രത്തിൽ കൊടുത്തു വിടുന്നു. ടി കല്ലു നാലും നാലു കോണിലും നാലു കുപ്പി പാത്രങ്ങളിലാക്കി അടച്ചുകൊള്ളണം. തമ്പുരാന്റെ അമ്മ എന്നും എന്നന്നേക്കും നിങ്ങളോടുകൂടെ ആയിരിക്കട്ടെ. ആമീൻ. എന്ന് കൊല്ലം 1023-ാമാണ്ടു (1848) ധനു 19-ാം തീയതി.

**(വാകത്താനത്തു സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിക്ക് അനുവാദം (രാജകൽപ്പന) വാങ്ങിയ വെട്ടിയിൽ ഉലഹന്നൻ തൊമ്മൻ എഴുതിയ *വാകത്താനം പള്ളിചരിത്ര*ത്തിൽ നിന്നും)**






**പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ പ. സഭയ്ക്കു വേണ്ടിയുള്ള അഖണ്ഡപ്രാർത്ഥന ആരംഭിച്ചു. കോട്ടയം മെത്രാസനത്തിൽ നിന്നുള്ള സഭാ മാനേജിങ് കമ്മറ്റി അംഗങ്ങളും, കൗൺസിൽ അംഗങ്ങളും, വിവിധ പള്ളികളിലെ ആധ്യാത്മിക സംഘടന അംഗങ്ങളും പങ്കെടുക്കുന്നു.**

**രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.**

**- പ. പരുമല തിരുമേനി**



കുന്നംകുളം ഭദ്രാസനത്തിലെ ആത്മീയ സംഘടനകളുടെ നേതൃത്വത്തിൽ സഭയ്ക്ക് വേണ്ടിയുള്ള നടത്തപ്പെടുത്തുന്ന അഖണ്ഡ പ്രാർത്ഥന ആർത്താറ്റ് അരമന ചാപ്പലിൽ ആരംഭിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, ആർത്താറ്റ് കുന്നംകുളം (സെൻറ് മേരീസ്) ഓർത്തഡോക്സ് പള്ളി വികാരി ഫാ. പത്രോസ് ജി. പുലിക്കോട്ടിൽ, എം.ജി.ഒ.സി.എസ്.എം കുന്നംകുളം ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. കെ. പി ഗീവർഗ്ഗീസ്, ഫാ. ലൂക്കോസ് ബാബു, എം.ജി.ഒ.സി.എസ്.എം. സംഘടന ഭാരവാഹികൾ, സെമിനാരി വിദ്യാർത്ഥികൾ എന്നിവരുടെ നേതൃത്വത്തിലാണ് ആദ്യ ദിന അഖണ്ഡ പ്രാർത്ഥന നടന്നത്. സൺഡേസ്കൂൾ പ്രസ്ഥാനം, യുവജനപ്രസ്ഥാനം എന്നിവരുടെ നേതൃത്വത്തിൽ തുടർന്നുള്ള ദിവസങ്ങളിൽ അഖണ്ഡ പ്രാർത്ഥന തുടർന്നു.



പ്രത്യാശ ഭവനിലെ കൂട്ടുകാർക്കൊപ്പം ഓണം ആഘോഷിച്ച് കോലഞ്ചേരി പള്ളി യുവജനപ്രസ്ഥാനം. കോവിഡ് പ്രോട്ടോകോൾ പാലിച്ചുകൊണ്ട് കോലഞ്ചേരി പള്ളി ക്രൈസ്തവ യുവജനപ്രസ്ഥാനം ഓണത്തോടനുബന്ധിച്ച് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ ജീവകാരുണ്യ സ്ഥാപനമായ പ്രത്യാശ ഭവനിലെ കൂട്ടുകാർക്ക് ഓണക്കോടിയും സ്നേഹവിരുന്നും നൽകി. കോലഞ്ചേരി പള്ളി സഹവികാരി ഫാ. ജോബിയുടെ നേതൃത്വത്തിൽ ആയിരുന്നു പ്രത്യാശ ഭവൻ സന്ദർശനം.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# സഭാ സമാധാനത്തിനായി ഒരു പ്രാർത്ഥന

സ്നേഹത്തിന്റെ പൂർണ്ണതയായ ദൈവമേ, വിശാലമായ ഈ പ്രപഞ്ചത്തെയും ഭൂമിയിൽ ജീവനെയും രൂപപ്പെടുത്തിയ കൃപയെ ഞങ്ങൾ നന്ദിയോടും വിസ്മയത്തോടും കൂടി ഓർക്കുന്നു. ആ ജീവനിൽ പങ്കുചേരുവാനും അങ്ങയുടെ സമൃദ്ധമായ ജീവൻ ഉൾക്കൊണ്ട് വിശുദ്ധിയിലും സത്യത്തിലും സ്നേഹത്തിലും വളരുവാനും കൃപാപൂർവ്വം ഞങ്ങൾക്ക് ഒരുക്കിത്തന്ന അവസരം ഓർത്ത് അങ്ങയെ സ്തുതിക്കുന്നു. അവിടുത്തെ ഏകപുത്രൻ, നല്ലവരുടെ മേലും ദുഷ്ടരുടെ മേലും തന്റെ സൂര്യനെ ഉദിപ്പിക്കുകയും മഴ പെയ്യിക്കുകയും ചെയ്യുന്ന അങ്ങയുടെ മക്കളായി ലോകത്തിനു വെളിച്ചം പകരുവാൻ, ഞങ്ങളെ പഠിപ്പിച്ചതും ഞങ്ങൾ ഓർക്കുന്നു. അപമാനിച്ചവരെ അനുഗ്രഹിക്കാനും തിന്മയെ നന്മയാൽ നേരിടുവാനും ഞങ്ങൾക്ക് മാതൃക കാണിക്കയും, 'താൻ സ്നേഹിച്ചതു പോലെ ഞങ്ങളും സ്നേഹിക്കുവാൻ' കർത്താവായ യേശു ഞങ്ങളെ പഠിപ്പിക്കുകയും ചെയ്തു. അവിടുന്ന് തന്നെ പീഡിപ്പിച്ച മതഭ്രാന്തരെ സംഹരിക്കുവാൻ ശക്തിയുണ്ടായിട്ടും അതിനു ശ്രമിക്കാതെ അവരുടെ വിദ്വേഷത്തിനിരയാകാൻ തന്നെ വിട്ടുകൊടുത്തത് സകല വിദ്വേഷത്തെയും അതിജീവിച്ച് ഒരു സ്നേഹരാജ്യം രൂപപ്പെടുത്തുവാനായിരുന്നല്ലോ. വിദ്വേഷവും അഹന്തയും വിഭാഗീയത സൃഷ്ടിച്ച് ഇരുൾ പരത്തുന്ന ലോകത്തിൽ സ്നേഹരാജ്യത്തിന്റെ പ്രകാശം പരത്തുവാൻ നിയോഗിക്കപ്പെട്ട അപ്പോസ്തലന്മാരും ആ പാതയിൽ തന്നെ ചരിച്ച് ജ്വലിച്ചു പ്രകാശിച്ചു. അങ്ങനെ രൂപപ്പെട്ട പുതിയ സമൂഹം അങ്ങയുടെ മനസ്സുള്ളവരായും ഐക്യത്തിൽ തികഞ്ഞവരായും വളരാൻ അവിടുത്തെ ദിവ്യാത്മാവിനെ സമൃദ്ധമായി പകർന്ന് അവരെ ശക്തീകരിച്ചുവല്ലോ. സ്വന്തമായി ആരാധനാലയങ്ങളില്ലാത്തപ്പോഴും വലിയ എതിർപ്പുകളും പീഡയും ഉള്ളപ്പോഴും ആദ്യ നൂറ്റാണ്ടുകളിൽ ദൈവരാജ്യത്തിന്റെ ശുശ്രൂഷ നിറപടിയായി നിറവേറ്റുവാൻ അവർ ശക്തരായി മാറി. വിദ്വേഷത്തിന്റെ സകല അംശങ്ങളെയും ഞങ്ങളുടെ ഹൃദയങ്ങളിൽ നിന്നു തുടച്ചു നീക്കി ആദിമ സഭയെപ്പോലെ വീണ്ടും ആത്മാവിൽ ഞങ്ങളെ നിർമ്മലീകരിച്ച് സ്നേഹസമ്പന്നരാക്കേണമേ. കർത്താവിന്റെ ശരീരമായ സഭയുടെ ഭിന്നതകൾ മാറ്റി ഐക്യം പുനഃസ്ഥാപിക്കാൻ ലഭ്യമായ വിധികളെയും ഭരണഘടനയെയും അങ്ങയുടെ മനസ്സറിഞ്ഞ് പ്രയോജനപ്പെടുത്തുവാൻ വിവേകവും വിശുദ്ധിയും ഞങ്ങൾക്കു നൽകേണമേ. യറുശലേം ദേവാലയത്തെ ശുദ്ധീകരിച്ച കർത്താവിന്റെ നടപടികളുടെ ആവർത്തനം ഉണ്ടാകുമ്പോഴും നീതിയും സ്നേഹവും നന്നായി സമന്വയിപ്പിച്ച് ഹൃദയങ്ങളെ ഒന്നിപ്പിച്ച് ഏക മനസ്സോടെ ആരാധിക്കുവാൻ ഞങ്ങളെ പരിശീലിപ്പിക്കേണമേ. മുൻകാലത്തെ തിക്താനുഭവങ്ങളെ ആവർത്തിച്ച് ഓർമ്മിപ്പിച്ച് മുറിവുകളുടെ ആഴം വർദ്ധിപ്പിക്കുവാനും ഭിന്നതയുടെ വ്യാപ്തി വളർത്താനും ഇടയാകാതെ ഞങ്ങളെ സഹായിക്കേണമേ. വരുംകാലങ്ങളിൽ ഞങ്ങളുടെ തലമുറകൾ സത്യത്തിലും സ്നേഹത്തിലും ഏകമനസ്സോടെ അങ്ങയെ ആരാധിക്കുന്നതു കാണുവാനുള്ള വിശ്വാസവും പ്രത്യാശയും ഞങ്ങളിൽ ശക്തീകരിക്കേണമേ. അസാധ്യമെന്നു തോന്നുന്ന നല്ല കാര്യങ്ങളെ സാധ്യമാക്കുന്ന അങ്ങയുടെ കൃപ ഒഴുകുമ്പോൾ അതിനെ ഉൾക്കൊണ്ട് ക്രിയാത്മകമായി പ്രതികരിക്കുവാനുള്ള അനുതാപ ഹൃദയം ഞങ്ങൾക്കു നൽകേണമേ.

അങ്ങയുടെ അദ്ഭുത സൃഷ്ടിയായ ഈ പ്രപഞ്ചത്തിലെ എല്ലാ ഗ്രഹങ്ങളും നക്ഷത്രജാലങ്ങളും പ്രത്യേകിച്ച് ഞങ്ങൾ അധിവസിക്കുന്ന ഈ ഗ്രഹത്തിലെ സകല മനുഷ്യരും ജീവജാലങ്ങളും അങ്ങയുടെ മക്കളാണല്ലോ. എല്ലാവരും അതു തിരിച്ചറിയുന്നില്ലെങ്കിലും ആ തിരിച്ചറിവുള്ള ദൈവമക്കളെന്ന നിലയിൽ സർവ്വലോകത്തിനും ഞങ്ങളുടെ ഐക്യത്തിലൂടെ സാഹോദര്യത്തിന്റെയും സമാധാനത്തിന്റെയും സന്തോഷം പ്രസരിപ്പിക്കുവാൻ ഞങ്ങളെ ശക്തീകരിക്കേണമേ. മതങ്ങളെ മുരടിപ്പിച്ച് ഫലരഹിതമാക്കുന്ന വർഗ്ഗീയ വിദ്വേഷത്തിനുള്ള വിജയകരമായ മറുമരുന്നായി സഭയുടെ ഐക്യത്തെ ഉയർത്തിക്കാട്ടാൻ ഞങ്ങളെ അനുഗ്രഹിക്കേണമേ. സർവ്വലോകത്തിനും ഐക്യത്തിന്റെയും സമാധാനത്തിന്റെയും പ്രചോദനപ്രദമായ അടയാളവും മാതൃകയുമായിത്തീരുവാൻ സഭയെ സഹായിക്കേണമേ. കർത്താവായ യേശുവിന്റെ ഏക ശരീരമായ വിശുദ്ധ സഭയുടെ ഐക്യവും സന്തോഷവും പൂർത്തീകരിക്കാൻ ആവശ്യമായ എല്ലാ നിയമ വ്യവസ്ഥകളെയും നടപടികളെയും



സന്തോഷത്തോടെ ഒരുമിച്ചു സ്വീകരിക്കുവാൻ ഞങ്ങളെ ശക്തരാക്കേണമേ. ദൂരസ്ഥരും സമീപസ്ഥരും പരസ്പര ബഹുമാനത്തോടെ മാന്യമായി ഒന്നിക്കുന്നതിനായി ഒരുമിച്ചുള്ള ചർച്ചകൾ അവിടുത്തേയ്ക്ക് ആഗ്രഹമെങ്കിൽ അതനുസരിച്ചു പ്രവർത്തിക്കുവാൻ പരിശുദ്ധാത്മാവിൽ ഞങ്ങളെ ശക്തീകരിച്ചു നയിക്കേണമേ.

വിജാതീയരെ സർവ്വാത്മനാ വിദ്വേഷിച്ചും വിരോധിച്ചും കഴിഞ്ഞിരുന്ന യഹൂദ പശ്ചാത്തലത്തിൽ നിന്നു ക്രിസ്തീയ ശിഷ്യത്വം സ്വീകരിച്ചവർക്ക് വിജാതീയരിൽ നിന്നുള്ള ക്രിസ്ത്യാനികളെയും കൂടി ചേർത്തു നിർത്തി സഭ വളർത്താൻ അങ്ങയുടെ സുവിശേഷം ജീവൻ പകർന്നുവല്ലോ. അനേക നൂറ്റാണ്ടുകളായി പരസ്പരം കലഹിച്ചും കൊന്നും കഴിഞ്ഞിരുന്ന വിവിധ ഗോത്രവർഗ്ഗങ്ങളിൽ നിന്നും വിശ്വാസത്തിലേയ്ക്കു വന്നവരെ ഒരുമിച്ചാരാധിക്കുവാനും ഐക്യത്തോടെ സാക്ഷ്യം നിർവ്വഹിക്കുവാനും പ്രചോദിപ്പിച്ച സുവിശേഷം കൊണ്ട് ഞങ്ങളെയും പ്രകാശിപ്പിക്കേണമേ. പല പതിറ്റാണ്ടുകളായി വിഭാഗീയതയുടെ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചവർക്കും കഷ്ടപ്പെടുത്തിയവർക്കും അവഗണിക്കപ്പെട്ടവർക്കും അവഗണിച്ചവർക്കും സാമാന്യബുദ്ധിയിൽ ഒരിക്കലും കഴിയുകയില്ലായെങ്കിലും അവിടുത്തെ സുവിശേഷത്തിന്റെ വെളിച്ചത്തിലും പരിശുദ്ധാത്മ ശക്തിയിലും നിന്ന് കോടതി വിധിയേപ്പോലും പ്രയോജനപ്പെടുത്തി ഐക്യം സാധ്യമാക്കാമെന്ന് ആശയ്ക്കു വിരോധമായി ആശയോടെ വിശ്വസിക്കാൻ ഞങ്ങളെ അനുഗ്രഹിക്കേണമേ. വരുംതലമുറകളും കൂടി സമാധാനത്തിലും ഐക്യത്തിലും ക്രിസ്തീയ സാക്ഷ്യം നിർവ്വഹിച്ചു ജീവിക്കുന്നതും അങ്ങനെ അങ്ങയുടെ നാമം മഹത്വപ്പെടുവാൻ ഇടയാക്കുന്നതുമാണ് ആത്യന്തിക വിജയം എന്നു തിരിച്ചറിയുവാനുള്ള ഉൾക്കാഴ്ചയും ഞങ്ങൾക്കു നൽകേണമേ. ഞങ്ങളെ ക്രിസ്തുവിൽ ജനിപ്പിച്ച പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെയും സഭയെ നയിച്ചു നടത്തിയ അനേക പിതാക്കന്മാരുടെയും വിഭാഗീയത ആരംഭിക്കും മുമ്പ് ഒറ്റ സഭയായി അനേക നൂറ്റാണ്ടുകളിൽ നിലനിന്ന മലങ്കരസഭാ കുടുംബത്തിലെ ഞങ്ങളുടെ പൂർവ്വികരുടെയും ഐക്യത്തിനായി ഇന്നും തീവ്രമായി ആഗ്രഹിച്ചു കഴിയുന്ന ദൂരസ്ഥരും സമീപസ്ഥരുമായ എല്ലാവരുടെയും പ്രാർത്ഥനകളെ കൈക്കൊണ്ട് സഭയിൽ സമാധാനത്തെ പുനഃസ്ഥാപിക്കേണമേ. ഞങ്ങൾ അങ്ങേയ്ക്കും ഏകജാതനായ പുത്രനും പരിശുദ്ധ റൂഹായ്ക്കും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുവാനായിട്ടു തന്നേ. ആമ്മീൻ.





ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഖണ്ഡപ്രാർത്ഥന ബഥേൽ അരമന പള്ളിയിൽ.



സഭാ സമാധാനത്തിനു വേണ്ടിയുള്ള പ്രാർത്ഥനസംഗമം. നിലയ്ക്കൽ ഭദ്രാസനം.



## നീതി നിഷേധത്തിന് കൂട്ട് നിൽക്കുന്നവർ അനീതിയുടെ വക്താക്കൾ: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: നീതിയിൽ അധിഷ്ഠിതമായ ശാശ്വത സമാധാനമാണ് മലങ്കര സഭ ആഗ്രഹിക്കുന്നതെന്നും നീതി നിഷേധത്തിന് കൂട്ട് നിൽക്കുന്നവർ അനീതിയുടെ വക്താക്കളാണെന്നും മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. അനീതിയെ പ്രതിരോധിക്കുന്നതിനുള്ള ഉപകരണമാണ് നിയമങ്ങൾ. നിയമാധിഷ്ഠിത നീതിക്ക് മാത്രമേ ശാശ്വത സമാധാനം കൈവരിക്കാൻ സാധിക്കുകയുള്ളൂ. കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ സഭാ സമാധാനത്തിനു വേണ്ടി നടക്കുന്ന അഖണ്ഡ പ്രാർത്ഥനയിൽ മുഖ്യ സന്ദേശം നൽകുകയായിരുന്നു അദ്ദേഹം.

വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ ഉദ്ഘാടനം ചെയ്തു. ഫാ. പി. എ. ഫിലിപ്പ്, ഫാ. മോഹൻ ജോസഫ്, ഫാ. സൈബു എം. സഖറിയ, ഫാ. തോമസ് ജോർജ്, ഫാ. യൂഹാനോൻ ബേബി, ഫാ. ജോസഫ് കുര്യൻ, ഫാ. ബിനു മാത്യൂസ് ഇട്ടി, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളായ എ. കെ. ജോസഫ്, അഡ്വ. ടോം കോര, കൗൺസിൽ അംഗങ്ങളായ പ്രൊഫ. കെ. സി. ജോർജ്, ജേക്കബ് സി. നൈനാൻ, യുവജന പ്രസ്ഥാനം കേന്ദ്ര സെക്രട്ടറി ഷിജോ കെ. മാത്യു, സാലി രാജു എന്നിവർ നേതൃത്വം നൽകി.



മലങ്കരസഭയുടെ ശാശ്വത സമാധാനത്തിനായി കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ കൊട്ടാരക്കര കോട്ടപ്പുറം സെമിനാരിയിൽ നടന്ന അഖണ്ഡ പ്രാർത്ഥന.



## മണ്ണത്തൂർ സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വിഘടിത അക്രമം

മണ്ണത്തൂർ: സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ രാത്രി ഇരുളിന്റെ മറവിൽ വിഘടിത വിഭാഗം ഗുണ്ടകളുടെ ആക്രമണം. പള്ളിയുടെ സൺഡേ സ്കൂൾ കെട്ടിടത്തിന്റെ 5 അടി നീളമുള്ള 9 ചില്ലുകളാണ് രാത്രിയുടെ മറവിൽ തകർത്തത്.






2020–21 ലെ സംസ്ഥാന ഹയർ സെക്കൻഡറി അധ്യാപക അവാർഡ് ജേതാവായ സി. വി. കെ. എം. ഹയർ സെക്കൻഡറി സ്കൂളിലെ സംസ്കൃത അധ്യാപകൻ ജയിംസ്. പെരുമ്പുഴ സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



# താൻ പാതി; ദൈവം പാതി

**(വാങ്ങിപ്പിനു ശേഷം നാലാം ഞായർ)**

**(വി. മത്തായി 13:53-58, വി. ലൂക്കോസ് 4:16-30)**

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)

"*അവൻ ലോകത്തിൽ ഉണ്ടായിരുന്നു. ലോകം അവൻ മുഖാന്തിരം ഉളവായി; ലോകമോ അവനെ അറിഞ്ഞില്ല. അവൻ സ്വന്തത്തിലേക്ക് വന്നു; സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല*" (യോഹ. 1:10-11). ഇന്നത്തെ ഏവൻഗേലിയോന്റെ ചുരുക്കം വി. യോഹന്നാന്റെ ഈ വാക്കുകളിൽ കാണാവുന്നതാണ്. തന്റെ സ്വന്തം നാട്ടുകാരാൽ പരിത്യജിക്കപ്പെട്ട യേശു അവരുടെ അവിശ്വാസം കണ്ടിട്ട് അവിടെ നിന്നും വാങ്ങിപ്പോയി ചുറ്റുമുള്ള ഊരുകളിൽ ഉപദേശിക്കുന്നു. വി. മർക്കോസ് യേശുക്രിസ്തുവിന്റെ ഈ സുവിശേഷം പുറജാതികൾക്കു വേണ്ടി എഴുതിയതാണ്. അതിനാലാകണം സ്വന്തം ആളുകളുടെ തിരസ്കരണത്തിനും, പുറജാതികളുടെ സ്വീകരണത്തിനും പ്രാധാന്യം നൽകിയിരിക്കുന്നത്. യേശുവിനെ, 'ദൈവപുത്രനായ ക്രിസ്തു' എന്ന് അംഗീകരിക്കുവാൻ സ്വന്തം ആളുകൾക്ക് കഴിയുന്നില്ല. ഒരു ശിശുവിനെ കൈക്കൊള്ളുന്ന നിർമ്മലതയോടെ ക്രിസ്തുവിനെ സ്വീകരിക്കുന്നവൻ സ്വർഗ്ഗരാജ്യത്തിൽ വലിവനാകും എന്ന് സന്ധ്യയുടെ ഏവൻഗേലിയോൻ നമ്മെ ഓർമ്മിപ്പിക്കുമ്പോൾ (വി. മത്തായി 18:1-11), തെറ്റിപ്പോയ വ്യക്തികളെ തെരഞ്ഞുപിടിച്ച് അവരെ സ്വീകരിക്കുന്ന പിതാവായ ദൈവത്തിന്റെ സ്നേഹം, കാണാതെ പോയ ആടിന്റെ ഉപമയിലൂടെ പ്രഭാതത്തിന്റെ ഏവൻഗേലിയോനിൽ നാം കാണുന്നു. ഒരർത്ഥത്തിൽ ഇന്നത്തെ ഈ മൂന്നു വായനകളും കൂട്ടിവായിച്ചാൽ കാണാവുന്ന ആശയം ദൈവത്തോടുകൂടി വസിക്കുവാനുള്ള അവസരങ്ങൾ ഒരിക്കലും നഷ്ടപ്പെടുത്തരുത് എന്നാണ്. ദൈവത്തെ നിരസിക്കുകയും, അനീതി പ്രവർത്തിക്കുകയും ചെയ്ത സ്വന്ത ആടുകൾ തിരികെ വരണമെന്നുള്ള ദൈവത്തിന്റെ വാക്കുകളാണ് പഴയനിയമ വായനയിൽക്കൂടിയൊക്കെ പ്രവാചകൻ പറയുന്നത്. കൂട്ടത്തിൽ നീതിമാനായ ഇയ്യോബിന്റെ ജീവിതം മാതൃകയാക്കുവാൻ നമ്മെ ക്ഷണിക്കുകയും ചെയ്യുന്നു. താത്വികമായി പറഞ്ഞാൽ ഇന്നത്തെ ഞായറാഴ്ചയുടെ വേദഭാഗങ്ങളെല്ലാം തന്നെ പരസ്പരബന്ധമുള്ളവയായിട്ടാണ് ക്രമീകരിച്ചിരിക്കുന്നത്. വി. കുർബാനയിലെ ഏവൻഗേലിയോനിലെ സദ്‌വിചാരങ്ങളിലേക്ക് നമുക്ക് കടന്നുവരാം.

**1. മാനുഷിക മഹത്വത്തിന്റെ അളവുകോലുകളുടെ പരിമിതികൾ**

ദൈവപുത്രനായ ക്രിസ്തുവിനെ വെറും ഒരു മനുഷ്യനായി കണ്ട സ്വന്ത ജനങ്ങളുടെ അറിവിന്റെ അപര്യാപ്തതയെപ്പറ്റിയാണ് ക്രിസ്തു പറയുന്നത്. പെന്തിക്കോസ്തിക്കു ശേഷമുള്ള ഏഴാം ഞായറിന്റെ ഏവൻഗേലിയോനിൽ (വി. മർക്കോസ് 3:20-30) ഇതേ ആശയമുള്ള ഭാഗങ്ങൾ കാണാവുന്നതാണ്. ക്രിസ്തുവിന്റെ അറിവും, ജ്ഞാനവും വീര്യപ്രവൃത്തികളുടെ മഹത്വവും കണ്ട് അദ്ഭുതപ്പെടുമ്പോൾ തന്നെ, അവൻ വെറും ഒരു നിസ്സാരനായി നമ്മുടെയിടയിൽ ഉണ്ടായിരുന്നവനാണ് എന്നു പറഞ്ഞ് തീർത്തും ഒരു തിരസ്കരണ മനോഭാവം അവർ കാണിക്കുന്നു. അതിനെ ബലപ്പെടുത്തുവാൻ ക്രിസ്തു തന്റെ ഉപജീവനത്തിനായി സ്വീകരിച്ച തൊഴിലിന്റെ വിളിപ്പേരാണ് അവർ ഉപയോഗിക്കുന്നത്; തച്ചനെന്നും (6:3), തച്ചന്റെ മകനെന്നും (മത്തായി 13:55). കൂടാതെ 'അവന്റെ സഹോദരന്മാർ തങ്ങളുടെ ഇടയിൽത്തന്നെ ജീവിക്കുന്നവരാണ്. അതിനാൽ ഇവനു മാത്രം എന്താണ് പ്രത്യേകത' എന്ന ധ്വനിയിൽ ക്രിസ്തുവിനെ അവന്റെ സഹോദരങ്ങളുടെ പേരോടുചേർത്ത് പറഞ്ഞ്, ക്രിസ്തുവിൽ നിന്നും അകന്നു പോകുന്നു.

പ. മാതാവ് നിത്യകന്യകയല്ല എന്ന് സ്ഥാപിക്കുവാൻ ഇതര ക്രൈസ്തവ വിശ്വാസികൾ എടുത്തു പറയുന്ന ഒരു വേദവാക്യമാണിത്. എന്നാൽ നാലു സുവിശേഷങ്ങളും പരിശോധിച്ചാൽ കാണാവുന്ന ഒരു സത്യം ക്രിസ്തുവിന്റെ സഹോദരങ്ങളായി പേരു പറഞ്ഞിരിക്കുന്നവർ ക്രിസ്തുവിന്റെ അമ്മ മറിയത്തിന്റെ മക്കളല്ല എന്നാണ് (മത്തായി 13:55, 27:55, മർക്കോസ് 6:1, 15:40-41, 16:1, ലൂക്കോസ് 24:10, യോഹ. 19:25).

രൂപരഹിതവും ക്രമരഹിതവുമായ ഒരു തടിയോ കല്ലോ, വ്യത്യസ്തമായ രൂപത്തിലും, ക്രമത്തിലുമാക്കുന്ന മകുടമായ ആ സൃഷ്ടിയാണ് തച്ചന്മാർ ചെയ്യുന്നത്. ആ അർത്ഥത്തിൽ ദൈവത്തിന്റെ സൃഷ്ടിയുടെ ഒരു പുനരാവിഷ്കാരമാണ് തച്ചനായ ക്രിസ്തുവിൽ നാം കാണുന്നത്. അതിനാൽത്തന്നെ, തന്റെ പരസ്യജീവിതത്തിൽ ഒരു തൊഴിലിന്റെ സംസ്കാരം ക്രിസ്തു ഉയർത്തിപ്പിടിക്കുന്നു. പക്ഷേ അന്നത്തെ സമൂഹം ക്രിസ്തുവിനെ മറ്റുള്ളവരുടെയിടയിൽ പരിഹസിക്കുവാനും, ഇടിച്ചുതാഴ്ത്തുവാനുമാണ് അവന്റെ തൊഴിലിനെപ്പറ്റി പറഞ്ഞ് ശ്രമിച്ചത്. ഇന്നും പലയിടങ്ങളിലും, നമ്മുടെയാളുകൾ ഇത്തരത്തിൽ വേദനിപ്പിക്കപ്പെടുന്നു. അവിടെയൊക്കെയും ക്രിസ്തുവിന്റെ ജീവിതത്തിലെ ഈ സന്ദർഭം ഓർക്കുന്നത് നമ്മെ ശക്തീകരിക്കുവാൻ ഇടയാക്കും. എല്ലാ തൊഴിലിനും അതിന്റേതായ മഹത്വമുണ്ടെന്ന് മനസ്സിലാക്കുക. അതുകൊണ്ടാണ് ഉപജീവനത്തിനായി ഞാൻ സ്വന്ത കൈയാൽ വേല ചെയ്യുന്നു (1 കൊരി 4;12; അപ്പോ. പ്ര. 18:1-3; 20:30-35; ഫിലി. 4: 14-16) എന്ന് പൗലോസ് പറഞ്ഞത്.

ഒരുവന്റെ മഹത്വം അളക്കാനുള്ള മാനുഷിക അളവുകോലുകൾ ഇവയൊക്കെയാണ് - അവന്റെ തൊഴിൽ, വീട്ടുകാർ, ബന്ധുക്കൾ. ഇവയുടെ പരിമിതികളാണ് നാം ഇവിടെ കണ്ടത്. പുറമേയുള്ള കാഴ്ചകളുടെ മോടിയിൽ - സമ്പത്തിലും, കുലത്തിലും, തൊഴിലിലും, കുടുംബ മഹിമയിലും, ബന്ധുബലത്തിലും ഒന്നുമല്ല ദൈവിക മഹത്വത്തിന്റെ അടയാളങ്ങൾ എന്ന് ക്രിസ്തു തന്റെ ജീവിതത്തിലൂടെ കാണിച്ചുതരുന്നു.

**2. ദൈവമഹത്വം വെളിപ്പെടുവാനുള്ള അവസരങ്ങൾ നിഷേധിക്കരുത്**

പഴയനിയമ പുസ്തകങ്ങളുടെ ആകെ ആശയങ്ങൾ ചുരുക്കി പറയുകയാണെങ്കിൽ, അത് ലഭിച്ച മഹത്വത്തെപ്പറ്റിയും, നഷ്ടപ്പെടുത്തിയ മഹത്വത്തെപ്പറ്റിയും, വീണ്ടെടുക്കുവാനുള്ള മഹത്വത്തെപ്പറ്റിയുമുള്ള ചിന്തകളാണ്. അതിൽ കൂടുതലും, ലഭിച്ച അനുഗ്രഹങ്ങളും, കൃപകളും നഷ്ടപ്പെടുത്തരുത് എന്ന സന്ദേശവും തിരികെ ദൈവത്തിങ്കലേക്ക് മടങ്ങാനുള്ള ആഹ്വാനവുമാണ്. ഇവിടെ ക്രിസ്തു തന്റെ സ്വന്തം പട്ടണത്തിൽ തിരസ്കരിക്കപ്പെടുന്നു. അവന്റെ അദ്ഭുതങ്ങൾക്കും, ദൈവപുത്രനെന്ന വെളിപ്പെടുത്തലിനും സാക്ഷിയായവർ ആയിരുന്നു അവർ. എന്നാൽ ആ മഹത്വത്തെ അതിന്റെ പരിപൂർണ്ണ ശുദ്ധിയോടെ സ്വീകരിക്കുവാൻ ലോകപ്രകാരമുള്ള അറിവിൽ അവർക്ക് സാധിച്ചില്ല. മലയാള പരിഭാഷയിൽ 'അവർ അവങ്കൽ നിന്ന് ഇടറിപ്പോയി' എന്നാണ് തർജ്ജമ ചെയ്തിരിക്കുന്നത്. എന്നാൽ ശരിക്കുള്ള അർത്ഥം അവന് 'പ്രതിബന്ധം' ഉണ്ടാക്കി എന്നാണ്. (sundalum എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥം offence എന്നതിനേക്കാളും stumbling block എന്നാണ്). അപ്പോൾ ക്രിസ്തു പ്രവർത്തിക്കാഞ്ഞതിന് കാരണം ജനങ്ങൾ തന്നെയാണ്. അവർ തന്നെ ക്രിസ്തുവിന് മുമ്പിൽ വലിയ ഒരു തടസ്സമായി നിൽക്കുന്നു. അത് അവനെ തിരസ്കരിച്ചത് മാത്രമല്ല, മറിച്ച് അവരുടെ അവിശ്വാസവും കൂടിയായിരുന്നു, എന്നാലും, അവിടെയുള്ള ചില രോഗികളെ അവൻ സുഖപ്പെടുത്തി. ഇത്, തന്നെ പുറം തള്ളിയവർക്കും പരിഹസിച്ചവർക്കും ക്രിസ്തു നൽകിയ സ്നേഹത്തിന്റെ ദൂതായിരുന്നു.

പ്രശസ്ത ഇംഗ്ലീഷ് ചിത്രകാരൻ വില്യം ഹോൾമാൻ ഹണ്ടിന്റെ അതിപ്രശസ്തമായ ചിത്രമാണ് വെളിപാട് 3:20 ആസ്പദമാക്കി വരച്ച The light of the World എന്ന ചിത്രം. 9 വർഷം കൊണ്ടാണ് ഹണ്ട് ഈ ചിത്രം പൂർത്തിയാക്കിയത്. യേശുക്രിസ്തു കൈയിൽ ഒരു റാന്തലുമായി, ഒരു വാതിലിന് വെളിയിൽ നിൽക്കുകയാണ്. വാതിലിനു ചുറ്റും കളകൾ വളർന്നിരിക്കുന്നു. ഓടാമ്പലുകളും, ആണികളും തുരുമ്പെടുത്തു തുടങ്ങിയിട്ടുണ്ട്. അടുത്തിടയൊന്നും തുറന്നിട്ടില്ലാത്ത ആ വാതിലിന്റെ ഏറ്റവും വലിയ സവിശേഷത അതിന് കൈപ്പിടിയില്ല എന്നതാണ്. ആ ചിത്രത്തിന്റെ സന്ദേശം ഇതാണ്. ക്രിസ്തുവിനുവേണ്ടി വാതിൽ തുറക്കേണ്ടത് വാതിലിനപ്പുറത്തുള്ളവരാണ്. ക്രിസ്തുവിനെ സ്വീകരിക്കാൻ മുൻകൈയെടുക്കേണ്ടത് നാമോരോരുത്തരുമാണ്. നമ്മുടെ അവിശ്വാസവും, അൽപത്തരവും, അധികാരമനോഭാവവും, മഹത്വത്തിന്റെ അളവുകോലുകളും കാരണം നാം ക്രിസ്തുവിനെ ഇപ്പോഴും നമ്മുടെ ഹൃദയവാതിലുകളുടെ പുറത്തുതന്നെ നിർത്തുന്നു. അവന്റെ കൈയിലെ വെളിച്ചത്തിൽ നമ്മുടെയുള്ളിലെ ഇരുട്ട് നിശ്ശേഷം ഇല്ലാതാകട്ടെ. വരൂ നമുക്ക് അവനെ സ്വീകരിക്കാം, നമ്മുടെ ജീവിതത്തിലേക്ക്.





## മൈലപ്ര മാത്യൂസ് റമ്പാൻ അസാദ്ധ്യകളെ സാധ്യമാക്കിതീർത്ത പിതാവ്: ഡോ. മാത്യൂസ് മാർ സേവേറിയോസ്

മൈലപ്ര: അസാധ്യതകളെ പ്രാർത്ഥനാപൂർണമായ ത്യാഗജീവിതത്തിലൂടെ സാധ്യമാക്കിത്തീർത്ത പരിവ്രാജകനായിരുന്നു മാത്യൂസ് റമ്പാച്ചനെന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ്. ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ മേഖലാതല അനുമോദന സമ്മേളനവും മൈലപ്ര മാത്യൂസ് റമ്പാന്റെ അനുസ്മരണ സമ്മേളനവും ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. മൗനമായുള്ള ദൈവസംസർഗം വഴി അദ്ദേഹത്തിന് ആത്മസംതൃപ്തിയും എല്ലാ സമയത്തും പുഞ്ചിരിക്കാനുള്ള മനസും ലഭിച്ചു. സകലത്തോടുമുള്ള പ്രത്യേക മമതകൾ വിട്ടൊഴിഞ്ഞ് എല്ലാവർക്കും വേണ്ടി പ്രാർത്ഥിച്ചും പ്രവർത്തിച്ചും ജീവിച്ച വ്യക്തിയായിരുന്നു മാത്യൂസ് റമ്പാച്ചനെന്നും അദ്ദേഹം പറഞ്ഞു.

വീണാ ജോർജ് എം.എൽ. എ. മുഖ്യപ്രഭാഷണം നിർവഹിച്ചു. മേഖലാ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നിർദ്ധന വിദ്യാർത്ഥികൾക്ക് ടെലിവിഷൻ സെറ്റുകളും ടാബ് ഫോണുകളും സമ്മേളനത്തിൽ വിതരണം ചെയ്തു. റാങ്കു ജേതാക്കളെ സമ്മേളനത്തിൽ ആദരിച്ചു. താരങ്ങളായ നിയ ശങ്കരത്തിൽ സജിൻ ജോൺ എന്നിവർ മുഖ്യാതിഥികളായിരുന്നു.

ആശ്രമ അഡ്മിനിസ്ട്രേറ്റർ നഥാനിയേൽ റമ്പാൻ, വൈസ്- അഡ്മിനിസ്ട്രേറ്റർ ഫാ. പി. വൈ. ജെസൻ, യുവജന പ്രസ്ഥാനം മേഖലാ സെക്രട്ടറി സോഹിൽ വി. സൈമൺ, കേന്ദ്ര കമ്മറ്റി അംഗം ഫിന്നി മുള്ളനിക്കാട്, ഗീവർഗീസ് ബിജി, ബിജോ ബാബു, ലിഡാ ഗ്രിഗറി, സജിനി ഷാജി എന്നിവർ പ്രസംഗിച്ചു. വി. കുർബ്ബാനയ്ക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യകാർമികത്വം വഹിച്ചു.



രാത്രിയുടെ യാമങ്ങളിലും പ്രാർത്ഥനയോടെ. സഭാസമാധാനത്തിനായി പരിശുദ്ധ കാതോലിക്കാ ബാവ തിരുമനസ്സുകൊണ്ട് കൽപ്പിച്ചതുപ്രകാരം കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഭദ്രാസന ആസ്ഥാനമായ കോലഞ്ചേരി പ്രസാദം സെന്റർ ചാപ്പലിൽ തുടരുന്ന അഖണ്ഡ പ്രാർത്ഥനയിൽ രാത്രി ഏറെ വൈകിയും യുവജന പ്രസ്ഥാനം അംഗങ്ങളുടെ സജീവ പങ്കാളിത്വം



മൈലപ്ര മാത്യൂസ് റമ്പാന്റെ ഓർമ്മദിനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് കബറിങ്കൽ ധൂപാർപ്പണം നടത്തുന്നു.



മലങ്കരസഭയിൽ ഐക്യവും സമാധാനവും ഉണ്ടാകുവാൻ വേണ്ടി 4, 5, 6 തീയതികളിൽ സഭ മുഴുവനും അഖണ്ഡ പ്രാർത്ഥന ആഹ്വാനം ചെയ്തിരിക്കുന്നതിന്റെ ഭാഗമായി അങ്കമാലി ഭദ്രാസനത്തിലെ പ്രാർത്ഥനാ സംഗമം യൂഹാനോൻ മാർ പോളിക്കാർപ്പോസ് നിലവിളക്ക് കത്തിച്ച് ഉദ്ഘാടനം ചെയ്തു. വൈദികരും വിവിധ ആത്മീയ പ്രസ്ഥാന പ്രതിനിധികളും സമീപം.

## പ്രണബ് മുഖർജിയുടെ നിര്യാണത്തിൽ പ. കാതോലിക്കാ ബാവാ അനുശോചിച്ചു

കോട്ടയം: മുൻ രാഷ്ട്രപതി പ്രണബ് മുഖർജിയുടെ നിര്യാണത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു.

കർമ്മധീരനും ആദർശ ശുദ്ധനുമായ ഒരു നേതാവിനെയാണ് രാജ്യത്തിന് നഷ്ടമായത്. രാഷ്ട്രീയത്തിന് അതീതമായി എല്ലാവരെയും ഒരുപോലെ കരുതിയ നേതാവായിരുന്ന അദ്ദേഹത്തിന്റെ വേർപാട് രാജ്യത്തിന് തീരാനഷ്ടമാണ്. മലങ്കര ഓർത്തഡോക്സ് സഭയെ ഏറെ സ്നേഹിച്ചിരുന്ന ഒരു നേതാവായിരുന്നു അദ്ദേഹം. പഴയ സെമിനാരി ദ്വിശതാബ്ദി സ്റ്റാമ്പ് പുറത്തിറക്കിയ വേളയിൽ നടന്ന ഊഷ്മള സംഭാഷണം ഇന്നും തന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നു എന്നും പ. ബാവാ പറഞ്ഞു.



**സംസ്ഥാന അദ്ധ്യാപക അവാർഡ് നേടിയ പുളിങ്കുന്ന് ആലപ്പുഴ സെന്റ് ജോസഫ് എച്ച്.എസ്.എസ്. ഹെഡ്മാസ്റ്റർ വാകത്താനം ഒറ്റപ്ലാക്കൽ ബാബു തോമസ്. പുത്തൻചന്ത സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്**



യൂഹാനോൻ മാർ മിലിത്തോസ് ചാലിശ്ശേരി പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥന നടത്തി.



സഭാ സമാധാനത്തിനായി മൂന്ന് ദിവസത്തെ അഖണ്ഡ പ്രാർത്ഥനക്ക് മാവേലിക്കര ഭദ്രാസന ആസ്ഥാനമായ തേയോഭവൻ അരമനയിൽ അഭി അലക്സിയോസ് മാർ യൗസേബിയോസ് തിരുമനസ്സ് തുടക്കം കുറിച്ചു.

## സഭാ സമാധാന പ്രാർത്ഥന

റാന്നി: പരിശുദ്ധ കാതോലിക്കാ ബാവായുടെ ആഹ്വാനപ്രകാരം മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ ദേവാലയങ്ങളിലും സഭാ സമാധാനത്തിനുവേണ്ടിയുള്ള പ്രാർത്ഥന സെപ്റ്റംബർ 4 മുതൽ നടക്കുന്നു. നിലയ്ക്കൽ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലുള്ള പ്രാർത്ഥന റാന്നി മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽ ഭദ്രാസനാധിപൻ ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഭദ്രാസനത്തിലെ എല്ലാ ആദ്ധ്യാത്മിക സംഘടനകളും വൈദികരും പ്രാർത്ഥനയിൽ പങ്കെടുക്കും. ശനി, ഞായർ ദിവസങ്ങളിൽ ഇടവകകളും കുടുംബങ്ങളും കേന്ദ്രീകരിച്ചുള്ള പ്രാർത്ഥനയും നടക്കും.



കുഴിമറ്റം പള്ളി വികാരി ഫാ. പി. എം. സഖറിയ പള്ളിക്കപറമ്പിലിൻെറ പൗരോഹിത്യ രജത ജൂബിലിയോടനുബന്ധിച്ച് നടന്ന അനുമോദന യോഗവും ഉപഹാര സമർപ്പണവും.

## ഫാ. അലക്സാണ്ടർ കുര്യനു നയരൂപീകരണ, നിർവഹണ ചുമതലകൾ



വാഷിങ്ടൻ: യുഎസിൽ പ്രസിഡന്റ് ഡോണൾഡ് ട്രംപ് ഒപ്പിട്ട പുതിയ എക്സിക്യൂട്ടീവ് ഉത്തരവുകളുടെ നയരൂപീകരണവുമായി ബന്ധപ്പെട്ട സുപ്രധാന പദവിയിൽ ഫാ. അലക്സാണ്ടർ കുര്യനെ നിയമിച്ചു. നിലവിൽ യുഎസ് ഫെഡറൽ റിയൽ പ്രോപ്പർട്ടി കൗൺസിൽ എക്സിക്യൂട്ടീവ് ഡയറക്ടറാണ്.

സ്മാരകങ്ങളുടെയും പ്രതിമകളുടെയും സംരക്ഷണം ഉറപ്പാക്കാനും അക്രമങ്ങൾ തടയാനുമുള്ള എക്സിക്യൂട്ടീവ് ഉത്തരവിന്റെയും പിന്നാക്ക സമൂഹങ്ങളുടെ ക്ഷേമത്തിനുപകരിക്കുന്ന സാമ്പത്തിക വികസന പദ്ധതികൾക്കായുള്ള മറ്റൊരു ഉത്തരവിന്റെയും നയരൂപീകരണ, നിർവഹണ ചുമതലകളാണ് ഡോ. അലക്സാണ്ടർ കുര്യനു നൽകിയിരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികൻ കൂടിയായ അദ്ദേഹം ആലപ്പുഴ പള്ളിപ്പാട് സ്വദേശിയാണ്.





## എലിസബത്ത് രാജ്ഞിക്ക് കത്തയച്ചു വീട്ടുകാരെ ഞെട്ടിച്ചു; മറുപടി കിട്ടി ഞെട്ടി ജനീറ്റ

ദുബായ്: എലിസബത്ത് രാജ്ഞിക്കു കത്തെഴുതി അഞ്ചാം ക്ലാസുകാരി ജനീറ്റ ഞെട്ടിച്ചു; എന്നാൽ മറുപടി കത്ത് കിട്ടി വീട്ടുകാർക്കൊപ്പം ഞെട്ടി ഇരിക്കുകയാണ് ജനീറ്റ.

ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും കരുനാഗപ്പള്ളി ഇടകുളങ്ങര കടുക്കര ജോസ് അലെക്സിന്റെയും റീനയുടെയും മകളാണ് ജനീറ്റ സൂസൻ ജോയ്. ദുബായ് കരാമ ഇന്ത്യൻ ഹൈസ്കൂൾ വിദ്യാർ ത്ഥിനിയാണ്. കരുനാഗപ്പള്ളി ഇടക്കുളങ്ങര സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക. ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് സൺഡേസ്കൂൾ ഗ്രേഡ് 4-ൽ പഠിക്കുന്നു .



കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പുത്തൻകുരിശ് ബോയ്സ് ഹോമിൽ ആരംഭിച്ച ജൈവപച്ചക്കറി കൃഷി - ഹരിതസമൃതി - 2.